

# മലങ്കരസഭ

## മാസിക

1989 ഒക്ടോബർ
ലക്കം 10. പുസ്തകം — 44



പരിശുദ്ധൻെറ ഓർമ്മ

നവംബർ 2 — വ്യാഴം

Inserted By
A firm Believer, Muscut.







സണ്ടേസ്കൂൾ ജൂബിലിസ്മാരകമായി സണ്ടേസ്കൂൾ കേന്ദ്രഓഫീസ് കെട്ടിടത്തിന്റെ രണ്ടാംനില പണിയുന്നതിന്റെ ധനശേഖരണാർത്ഥം ഉള്ള കൂപ്പൺ ഉൽഘാടനം സമുദായ ട്രസ്റ്റി പി.സി. ഏബ്രഹാമിൽ നിന്ന് ആയിരം രൂപാ സ്വീകരിച്ചു പ്രഥമ കൂപ്പൺ നൽകി പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു. പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി, സി.വി. ജോർജ്ജ് കോറെപ്പിസ്ക്കോപ്പാ, ( ഡി.ജി. ) സി. എൻ. ജോർജ്ജ് ചെറത്തലാട്ട് എന്നിവരെയും കാണാം.

For Favours Received







A Firm Believer
Philadelphia,
U.S.A.

# പ. ബാവാതിരുമനസിലെ ഉത്ബോധനം

വാത്സല്യമക്കളേ,

ഒക്ടോബർ 1–ാം തീയതിയായിരുന്നുവല്ലോ ഈ വർഷം വൈദികസെമിനാരിദിനം. സഭയുടെ വളർച്ചയിൽ വൈദികപരിശീലനത്തിന് എത്രമാത്രം പങ്കുണ്ട് എന്ന് നാം ഓർക്കേണ്ടതായിട്ടുണ്ട്. ഉത്തമ വൈദികരുണ്ടായാലേ സഭാജീവിതത്തിന്റെ ചൈതന്യം വ്യക്തമാകൂ. അതുകൊണ്ട് വൈദിക സെമിനാരിയെക്കുറിച്ച് പ്രാർത്ഥിക്കുകയും, അതിന്റെ പ്രവർത്തനങ്ങളിൽ പരിപൂർണ്ണ സഹകരണം നൽകുകയും ചെയ്വാൻ ആബാലവൃദ്ധം സഭാംഗങ്ങൾക്കും ഉത്തരവാദിത്തമുണ്ട് എന്ന് നാം നിങ്ങളെ അനുസ്മരിപ്പിക്കുന്നു.

നമ്മുടെ വൈദികസെമിനാരി, ഭാരതത്തിലെ ഏററം പുരാതനമായ വൈദിക വിദ്യാലയങ്ങളിലൊന്നാണ്. അടുത്തവർഷം അതിന്റെ 175–ാം വർഷാചരണം നടക്കുകയാണ്. അതിനോടനുബന്ധിച്ച്, സഭാംഗങ്ങൾക്കു പ്രയോജനം ലഭിക്കത്തക്ക വിധത്തിൽ സുപ്രധാനങ്ങളായ ചില പരിപാടികൾ ആവിഷ്ക്കരിച്ചുകൊണ്ടിരിക്കുന്നു എന്ന് ഇതിനോടകം നിങ്ങൾ അറിഞ്ഞുകാണുമല്ലോ. സഭയുടെ വിശ്വാസത്തെ സംബന്ധിച്ചുള്ള ലഘുലേഖകൾ വൈദികസെമിനാരിയിൽ ലഭ്യമാണ്. സഭാംഗങ്ങളുടെ ബോധനത്തിന് അവ വളരെ പ്രയോജനപ്പെടും. കൂടാതെ, സെമിനാരിയുടെ നേതൃത്വത്തിൽ നടക്കുന്ന ദിവ്യബോധനം പഠനപരിപാടി, തിരുവചനഭാഷ്യപഠനം, പാരീഷ്മിഷൻ, ആരാധനാസംഗീത പരിശീലന പരിപാടി, ഇവയിലൊക്കെ നമ്മുടെ പല സഭാംഗങ്ങളും പങ്കെടുക്കുന്നുണ്ട് എന്നും നമുക്കറിയാം. ഈ വിധത്തിലൊക്കെയും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സെമിനാരിക്കുവേണ്ടി നിങ്ങളേവരും പ്രാർത്ഥിക്കണം. ആത്മനിറവും യോഗ്യതയുമുള്ളവരെ സെമിനാരിയിൽ പഠിച്ച് വൈദികരാകുവാൻ ഉത്സാഹിപ്പിക്കണം. പ്രതിവർഷം നൂറുരൂപയെങ്കിലും സ്ഥിരമായി സെമിനാരിക്കു സംഭാവന ചെയ്വാൻ കഴിവുള്ളവർ, അതു നൽകി 'സെമിനാരി സുഹൃത്തു'ക്കളാകണം.

എല്ലാ ഇടവകകളിലും സെമിനാരിപിരിവ് ഊർജ്ജിതമായി നടത്തണം. കവറുകൾ കൊടുത്തു തിരിച്ചുവാങ്ങി പള്ളിക്കാണിക്കയും സംഭാവനയും ചേർത്ത് എത്രയുംവേഗം അയച്ചുകൊടുക്കണം എന്ന് നാം ഉത്ബോധിപ്പിക്കുന്നു. വൈദികർക്ക് ഇക്കാര്യത്തിൽ പ്രത്യേക ചുമതലയുണ്ടെന്ന് അറിയാമല്ലോ.

പ്രിയമുള്ളവരേ, പ്രബോധനം ഇല്ലാതായി ജനം നശിച്ചുപോകുവാൻ നമുക്കിടയാകരുത്. സഭയ്ക്കുമുഴുവനും പ്രബോധനകേന്ദ്രമായി സെമിനാരി തീരുവാൻ തക്കവണ്ണം, വേണ്ട കൈത്താങ്ങൽ കൊടുക്കുവാൻ നാം നിങ്ങളെ സ്നേഹപൂർവ്വം നിർബന്ധിക്കുന്നു.

മ്ശിഹാതമ്പുരാനിൽ നിങ്ങളുടെ പ്രധാന ഇടയൻ

# മലങ്കരസഭ

10–10–1989



## ഈ ലക്കത്തിൽ






## ഇതോ രാഷ്ട്രീയം?

'രാഷ്ട്രീയം' എന്നു പറഞ്ഞാൽ രാഷ്ട്രീയപാർട്ടികളുടെ വിലകുറഞ്ഞ വേലകളിയാണെന്ന് ആർക്കെങ്കിലും തോന്നിയിട്ടുണ്ടെങ്കിൽ കുററം പറയാനില്ല. അധികാരത്തിൽ കടിച്ചുതൂങ്ങി, കിട്ടുന്ന സമയംകൊണ്ട് നേടാവുന്നതു നേടുക; എന്തുമാർഗ്ഗമുപയോഗിച്ചും ഭരണകക്ഷിയെ കരിതേച്ചു താഴെയിറക്കുക—ഇതായി മാറിയിട്ടുണ്ടല്ലോ ഭരണകക്ഷികളുടേയും പ്രതിപക്ഷകക്ഷികളുടേയും അംഗീകൃതപ്രവർത്തനശൈലി. ഭരണകക്ഷി എന്തു നന്മ ചെയ്താലും അതിൻെറ തിന്മ കണ്ടെത്തിയാലേ പ്രതിപക്ഷമാകൂ എന്നും, ഭരണകക്ഷിക്ക് വല്ല വീഴ്ചയും സംഭവിച്ചാൽ, ഭൂമിയുണ്ടായതുമുതൽ ഇന്നേവരെ ഇത്ര ഭയങ്കരമായതൊന്നു സംഭവിച്ചിട്ടില്ല എന്ന് കണ്ണുമടച്ച് പറയുകയാണ് ധർമ്മമെന്നും ധരിച്ചുവശായ ഒരു ശൈലി. വീഴ്ച സംഭവിച്ചാൽ അത് സമ്മതിക്കുന്നതിനുപകരം, പ്രതിപക്ഷം ഭരിച്ച കാലത്ത് ഇതിലും വലിയ വീഴ്ച സംഭവിച്ചതിൻെറ ചിത്രം കാണിക്കുവാനുത്സാഹിക്കുന്ന ഭരണവർഗ്ഗം.ഇതാണോ രാഷ്ട്രീയം? ഈ കളികണ്ട്, പാവം ജനം എന്നും ഇരുന്നുകൊള്ളും എന്ന് വിചാരിക്കുന്നുണ്ടോ? ഉത്തരവാദിത്ത സമ്മതിദാനാവകാശം വിനിയോഗിച്ചവർ, ഈ രാഷ്ട്രീയക്കളിയിൽനിന്ന് ഉയർന്ന പ്രവർത്തനം ഭരിക്കുന്നവരിൽനിന്നും, പ്രതിപക്ഷക്കാരിൽനിന്നും, പ്രതീക്ഷിക്കുന്നുണ്ട് എന്നു പറഞ്ഞാൽ മറെറാരു വിഡ്ഢിത്തം ആയിട്ടേ ഇന്നത്തെ രാഷ്ട്രീയക്കാർക്കു തോന്നൂ.

ഒന്നാമതായി, 'രാഷ്ട്രീയം' എന്നു പറഞ്ഞാൽ രാഷ്ട്രീയപാർട്ടികളാണെന്നുള്ള തെററിദ്ധാരണ മാറേണ്ടിയിരിക്കുന്നു. രാഷ്ട്രത്തിൻെറ പുരോഗമനോന്മുഖമായ പ്രവർത്തനങ്ങളിലുള്ള വൈയക്തികവും, സംയുക്തവുമായ പങ്കാളിത്തം ആണ് രാഷ്ട്രീയം. അതു നിർവ്വഹിക്കുവാൻ രാഷ്ട്രത്തിലെ പൗരന്മാർക്കുള്ള കൂട്ടുത്തരവാദിത്തത്തിൻെറ പ്രത്യേകമായ ചുമതലക്കാരായിട്ടുമാത്രമേ ഭരണകക്ഷിയേയും പ്രതിപക്ഷത്തേയും കാണേണ്ടതുള്ളു.




# പ്രതിവാര ധ്യാനം

റവ. ഡോ. ജേക്കബ് കുര്യൻ

## ഒക്ടോബർ 15 . സ്ലീബാ പെരുന്നാളിനുശേഷം അഞ്ചാം ഞായർ

സ്ലീബായുടെ ഒരു പ്രധാന സന്ദേശം 'നീതിപൂർവമായ അഭിമുഖീകരണം' Just Confrontion) ആണ്. ഈ ഞായറാഴ്ചത്തെ പ്രധാന വായനകളെല്ലാം ഈ ആശയത്തിൽ കേന്ദ്രീകരിച്ചിരിക്കുന്നു. സന്ധ്യയുടെ ഏവൻഗേലിയോനിൽ (ലൂക്കാ. 20:27–40), യേശുതമ്പുരാൻ സദൂക്യരെയും, പ്രഭാതത്തിൻെറ ഏവൻഗേലിയോനിൽ (മത്താ: 22:34–46; ലൂക്കാ. 20:45–57) പരീശന്മാരെയും ശാസ്ത്രിമാരെയും അഭിമുഖീകരിക്കുന്നു. കുർബാനയുടെ ഏവൻഗേലിയോനിൽ (മത്താ. 23:1–12) യേശു പരീശന്മാരുടെയും ശാസ്ത്രീമാരുടെയും പരാജയം പച്ചയായി വരച്ചുകാട്ടുന്നു. സദൂക്യർ, സാദോക്ക് പുരോഹിതൻെറ വംശജരും, പണക്കാരും, ദേവാലയഭരണക്കാരും ആണെങ്കിലും, പുനരുത്ഥാനത്തിൽ വിശ്വസിച്ചിരുന്നില്ല. പരീശർ, പൊതുവെ മതാനുഷ്ഠാനങ്ങൾക്കുവേണ്ടി സ്വയം 'വേർതിരിച്ചവർ' എന്ന് അഹങ്കരിച്ചവരും, പുനരുത്ഥാനത്തിൽ വിശ്വസിച്ചവരും ആയിരുന്നെങ്കിലും, ബാഹ്യമായ മതമല്ലാതെ ആന്തരിക വിശുദ്ധിയുള്ളവരല്ലായിരുന്നു. ശാസ്ത്രിമാർ, യഹൂദ വേദപണ്ഡിതന്മാരായിരുന്നുവെങ്കിലും, പരീശന്മാരെപ്പോലെതന്നെ കപടഭക്തരായിരുന്നു. അതു കൊണ്ട് ഈ രണ്ടാം വിഭാഗക്കാർ, അവർ പുനരുത്ഥാനത്തിൽ വിശ്വസിക്കുന്നവരെങ്കിലും, മതാനുഷ്ഠാനങ്ങൾ നടത്തുന്നവരെങ്കിലും, അവർക്കെതിരെയായിരുന്നു യേശുവിന് അധികം പറയുവാ

---

രണ്ടാമതായി, 'പ്രതിപക്ഷം' എന്നു പറഞ്ഞാൽ, 'ഭരണം കൈവിട്ടുപോയതുകൊണ്ട് അസ്വസ്ഥരായിരിക്കുന്നവർ' എന്നു നിർവ്വചിക്കേണ്ട ഗതികേടാണുള്ളത്. 'പ്രതിപക്ഷം' എന്ന അവസ്ഥ അർത്ഥശൂന്യം എന്നു ആരെങ്കിലും വിശ്വസിക്കുന്നുണ്ടെങ്കിൽ അവർ തന്നെയാണെന്നും തോന്നിപ്പോകുന്നു. 'ക്രിയാത്മക' സഹകരണം വാഗ്ദാനം ചെയ്യുന്നവർ സഹകരിച്ചുപോയാൽ, ഭരണകക്ഷിയുടെ ഇമേജാണ് വളരുന്നത് എന്നുള്ള ധാരണ എവിടെനിന്നു കിട്ടിയോ, ആവോ.

മൂന്നാമതായി, വിദ്യാലയാന്തരീക്ഷത്തെ ഇത്രമാത്രം രാഷ്ട്രീയപാർട്ടികളുടെ കൂത്തരംഗമാക്കേണ്ടതുണ്ടോ? രാഷ്ട്രനിർമ്മാണത്തിനും ജനാധിപത്യപ്രക്രിയയിലുള്ള പരിശീലനത്തിനും വിദ്യാലയത്തിൽവച്ചുതന്നെ പരിശീലനം ലഭിക്കണം എന്നുപറഞ്ഞാൽ, ഇതുപോലെയുള്ള പാർട്ടിക്കുട്ടികളുടെ കളിയാണോ അർത്ഥമാക്കേണ്ടത്? ഇതു കണ്ടുമടുത്തു എന്നു പറയുവാൻ, മാതാപിതാക്കൾക്ക് ഇതുവരെ കഴിയാത്തതെന്തുകൊണ്ട്? വിദ്യാലയാന്തരീക്ഷത്തിൽ, പാർട്ടിയണികളെ ഉറപ്പിക്കുവാനുള്ള ഇന്നുള്ള തങ്ങളുടെ ശ്രമങ്ങൾ ചുരുക്കത്തിൽ ഒരു കൂട്ടക്കുരുതിക്കു കൂട്ടുനിൽക്കലാണെന്ന് മനസിലാക്കാത്തവരാണോ രാഷ്ട്രീയനായകന്മാർ?

നാലാമതായി, വർഗ്ഗീയതയെ തള്ളിപ്പറഞ്ഞുകൊണ്ട്, വർഗ്ഗീയതയെ ഊട്ടിവളർത്തി മുതലെടുക്കുന്ന ചങ്കൂറ്റം എല്ലാ പാർട്ടികൾക്കും സംസിദ്ധമായിരിക്കുന്നു. 'വികാരി'മാരിൽ ചിലരെ കള്ളക്കേസുചമച്ചു ജയിലിലടച്ച വികാരത്തിന്, 'വികാരി'മാർക്കുവേണ്ടി കണ്ണീരൊഴുക്കി വികാരം ഇളക്കാനും സാധിക്കുന്ന പതനം എത്രവിശേഷം! വർഗ്ഗീയ വിരുദ്ധ സമരത്തിൻെറ നേതാക്കൾ, ചില വികാരിമാരെ തങ്ങളുടെ വിജയശില്പികളായി പൂജിക്കുന്ന പ്രതിഭാസവും സുന്ദരം തന്നെ!

ഒരു സഭാമാസിക എന്തിനു 'രാഷ്ട്രീയ'ത്തെ തൊട്ടുകളിക്കുന്നു എന്ന് ചിന്തിക്കുന്നവരുണ്ടാകാം. രാഷ്ട്രജീവിതധാരയെ അർത്ഥവത്താക്കുവാൻ സഭയ്ക്ക് എന്നും കടമയുണ്ട്. സിംപ്ളിഷ്യാനസ് എന്ന ബിഷപ്പും വിക്ടോറിനസ് എന്ന ദാർശികനും തമ്മിൽ നടന്ന സംസാരം ആഗസ്തീനോസ് തൻെറ 'ഏററുപറച്ചിൽ' എന്ന ഗ്രന്ഥത്തിൽ ഉദ്ധരിക്കുന്നു.
സിംപ്ളിഷ്യാനസ്: 'നിങ്ങൾ ക്രൈസ്തവഗ്രന്ഥങ്ങൾ പഠിച്ചു, ക്രിസ്തുവിൽ വിശ്വസിക്കുന്നു എന്നുപറയുന്നുമുണ്ട്: പക്ഷേ, നിങ്ങളെ പള്ളിയിൽ കാണുന്നില്ലല്ലോ.'
വിക്ടോറിനസ്: 'അപ്പോൾ പള്ളിയുടെ ഭിത്തികളാണോ ഒരുവനെ ക്രിസ്ത്യാനിയാക്കുന്നത്?'

ഭിത്തികൾക്കുള്ളിൽ ഒതുങ്ങുന്ന ഒരു ധർമ്മമല്ല, ക്രൈസ്തവധർമ്മം. ലോകത്തിൻെറ ഉപ്പായി, വെളിച്ചമായി, അതിന് എന്നും ഒരു സാക്ഷ്യമുണ്ട്. ഇവിടെയാണ് യഥാർത്ഥ ക്രിസ്ത്യാനിക്ക് യഥാർത്ഥ രാഷ്ട്രീയത്തിലേക്കുള്ള വിളി വ്യക്തമാകുന്നത്.

ജെ. കെ.

നുള്ളത് (കുർബാനയുടെ ഏവൻഗേലിയോൻ) അവ എന്നും എല്ലായിടത്തും പ്രസക്തമാണു താനും.

1. 'അവർ പറയുന്നതല്ലാതെ ചെയ്യുന്നില്ലല്ലോ' വാക്കും പ്രവൃത്തിയും തമ്മിലുള്ള അന്തരം.

2. '....ഒരു വിരൽകൊണ്ടുപോലും അവയെ തൊടുവാൻ അവർക്കു മനസില്ല'. കഷ്ടപ്പെടുവാൻ മനസില്ലാത്ത സേവന ശൈലി.

3. അവർ തങ്ങളുടെ പ്രവൃത്തികൾ എല്ലാം മനുഷ്യർ കാണേണ്ടതിന്നത്രേ ചെയ്യുന്നത്''. പ്രദർശന വ്യഗ്രതയുടെ മതജീവിതം.

## ഒക്ടോബർ 22 സ്ളീബാപെരുന്നാളിനുശേഷം ആറാം ഞായർ

'നിത്യജീവന്റെ തടസം ധനമോഹം' എന്ന ആശയമാണ് ഈ ദിവസത്തെ വായനകളിൽ പ്രകടമാകുന്നത്. സന്ധ്യയുടെ ഏവൻഗേലിയോനിൽ (മത്താ: 19:13–26), 'നിത്യജീവൻ പ്രാപിപ്പാൻ ഞാൻ എന്തു നന്മ ചെയ്യേണം' എന്ന ചോദ്യവുമായിവരുന്നവനെക്കുറിച്ചും അവന്റെ സമ്പത്തിനോടുള്ള ബന്ധം നിത്യജീവനിൽനിന്ന് അവനെ തടയുന്നതിനെക്കുറിച്ചും പറയുന്നു.

ഇതേ സംഭവത്തിന്റെ വി. മർക്കോസിന്റെ വിവരണമാണ് (10:17-27) പ്രഭാതത്തിന്റെ ഏവൻഗേലിയോൻ, ലൂക്കോസിന്റെ വിവരണമാണ് (18: 18–27) വി. കുർബാനയുടെ ഏവൻഗേലിയോൻ. വി. കുർബാനയുടെ വായനയിൽ നിത്യജീവനെ സംബന്ധിക്കുന്ന നാലുകാര്യങ്ങൾ പ്രത്യേകമായി ശ്രദ്ധിക്കാം. നിത്യജീവന്റെ പ്രഥമപടി, കല്പനകൾ പാലിക്കയാണ്. ധാർമ്മിക നീതിയും, സദാചാര പാലനവുമില്ലാതെ നിത്യജീവനിലേയ്ക്ക് പ്രവേശിക്കുക സാധ്യമല്ല. സാമൂഹ്യ നീതി പാലിക്കാതെ, വ്യക്തികേന്ദ്രിതമായ ഭക്തികൊണ്ടുമാത്രം നിത്യജീവൻ പ്രാപിക്കാമെന്ന വ്യാമോഹം വേണ്ട.

2. നിത്യജീവന്റെ പ്രധാനതടസം, സമ്പത്തിന്റെ ബന്ധനമാണ്. അതാണ് എല്ലായിടത്തും കാണുന്ന 'ഒരു കുറവ്'; അതുതന്നെയാണ് മനുഷ്യനെ എന്നും 'ദു:ഖിത'നാക്കുന്നതും.

3. കല്പനകൾ പാലിച്ചാലും സർവസംഗപരിത്യാഗിയായാലും, നിത്യജീവന്റെ നിർണ്ണായക ഘടകം, യേശുതമ്പുരാനുമായുള്ള ബന്ധത്തിലുള്ള അനുഗമനമാണ്. ('പിന്നെവന്ന് എന്നെ അനുഗമിക്ക' 22–ാം വാക്യം).

4. നിത്യജീവൻ ആത്യന്തികമായി ദൈവത്തിന്റെ ദാനമാണ്. ('മനുഷ്യരാൽ അസാധ്യമായത് ദൈവത്താൽ സാദ്ധ്യമാകുന്നു' 27–ാം വാക്യം) മാനുഷികമായ അസാധ്യസാഹചര്യങ്ങളിലും, നിത്യജീവനിലേയ്ക്ക് ദൈവം മനുഷ്യനെ പ്രാപ്തനാക്കുന്നു.

## ഒക്ടോബർ 29; സ്ളീബാപ്പെരുന്നാളിനുശേഷം ഏഴാം ഞായർ

'ദൈവരാജ്യത്തിന്റെ ജ്ഞാനം, സമാധാനം, നീതി' എന്ന ആശയത്തിൽ ഈ ദിവസത്തെ ഏവൻഗേലിയോൻ വായനകളെ സമാഹരിക്കാം. ദൈവരാജ്യത്തിന്റെ ജ്ഞാനം ഈ ലോകത്തിന്റെ ഭോഷത്വവും, ഈ ലോകത്തിന്റെ ജ്ഞാനം ദൈവരാജ്യത്തിന്റെ ഭോഷത്വവുമെന്നുദാഹരിക്കുകയാണ് സന്ധ്യയുടെ ഏവൻഗേലിയോനിൽ (ലൂക്കോ. 12: 13-21). ലോകപ്രകാരമുള്ള സമാധാനം പ്രശ്നങ്ങൾ ഇല്ലായ്മയുടെയും ഭൗതികസമൃദ്ധിയുടെയും ലക്ഷ്യം തേടുമ്പോൾ, യേശുവിന്റെ സമാധാനം പ്രശ്നങ്ങളുടെ (ഛിദ്രം) ധാർമ്മികമായ അഭിമുഖീകരണത്തിനും സ്വയത്യാഗത്തിൽകൂടിയുള്ള സംതൃപ്തിക്കും പ്രാധാന്യം കൊടുക്കുന്നു. സ്വർഗ്ഗരാജ്യത്തിന്റെ പങ്കാളിത്തം ക്രിസ്തുവിനോടുള്ള പരമപ്രധാനമായ വിധേയത്വമാണ്. അതുകൊണ്ടുതന്നെ, അതിനെതിരെ അനേകം എതിർപ്പുകൾ സ്വന്തം ഭവനത്തിൽ തുടങ്ങി ഉണ്ടാകും. ദൈവരാജ്യത്തിന്റെ നീതിയെക്കുറിച്ചാണ് കുർബാനയുടെ ഏവൻഗേലിയോൻ (മത്താ: 5:21-26). ദൈവരാജ്യത്തിന്റെ നീതി, ഭിന്നിച്ചിരിക്കുന്നവരോട് അങ്ങോട്ടുചെന്ന് രമ്യമാകുന്ന നീതിയാണ്. ബലിയർപ്പിക്കുവാൻ വരുമ്പോൾ, സഹോദരന് (പരിചിതരും ബന്ധുക്കളുമായ ആരും) വല്ല പ്രയാസവും ഉണ്ടെന്ന് ഓർമ്മവന്നാൽ, ബലിവസ്തു വച്ചിട്ട് ചെന്ന് നിരപ്പാകുവാൻ നിർദ്ദേശിക്കുന്നു. മാനുഷികബന്ധങ്ങളിലെ കടങ്ങൾ വീടാതെ, ദൈവവുമായുള്ള ബന്ധം ശരിയാവുകയില്ല. അതു തന്നെയാണല്ലോ, കർത്തൃപ്രാർത്ഥനയിൽ പാപക്ഷമയെക്കുറിച്ചും പറയുന്നത്.

## നവംബർ 5. കൂദോശീത്തോ

സഭാവർഷത്തിന്റെ ആരംഭമാണ് 'സഭയുടെ ശുദ്ധീകരണത്തിന്റെ' ദിനമായ കൂദോശീത്തോ. യഹൂദന്മാരുടെ ഹനുക്കാ പെരുന്നാൾ കൂദോശീത്തായോട് സമാന്തരമായി ചിലർ ചിത്രീകരിക്കാറുണ്ട്. അന്ത്യോഖസ് എപ്പിപ്പാനസ് യറുശലേം ദേവാലയം അശുദ്ധമാക്കിക്കഴിഞ്ഞ്, യഹൂദാമക്കാബിയുടെ നേതൃത്വത്തിൽ ദേവാലയം തിരിച്ചുപിടിച്ചപ്പോൾ മുതൽ ദേവാലയ ശുദ്ധീകരണത്തിന്റെയും പ്രതിഷ്ഠയുടെയും പെരുന്നാളായി ഹനുക്കാ ആചരിച്ചുവന്നു. എന്നാൽ ക്രൈസ്തവ പാരമ്പര്യത്തിൽ, ദൈവപുത്രന്റെ മനുഷ്യാവതാരത്തെ അനുസ്മരിക്കുന്നതിന്റെ ഒരുക്കമായിട്ടാണ് സഭയുടെ ശുദ്ധീകരണമായ കൂദോശീത്തോ ആചരിക്കുന്നത്. സന്ധ്യയുടെയും കുർബാനയുടെയും ഏവൻഗേലിയോനുകൾ ഒരേ സംഭവത്തിന്റെ വ്യത്യസ്ത വിശദീകരണങ്ങളാണ് (മത്താ.

(ശേഷം 35-ാം പേജിൽ)

# മദ്യവും മയക്കുമരുന്നും – കലാലയാന്തരീക്ഷത്തിൽ

**പ്രൊഫ. ജോസ് പാറക്കടവിൽ**

(പ്രസിഡൻറ്, കേരള ക്രൈസ്തവ മദ്യവർജ്ജന യുവജനകൗൺസിൽ)

**ലോ**കചരിത്രത്തിൽ ചില കാലഘട്ടങ്ങൾ ദുരന്തങ്ങളുടെ കാലഘട്ടങ്ങളായി നാം കാണുന്നുണ്ട്. മഹായുദ്ധങ്ങൾ, പ്രളയം, ഭൂകമ്പം, പകർച്ചവ്യാധികൾ എന്നിങ്ങനെയുള്ള ദുരന്തങ്ങൾകൊണ്ട് മനുഷ്യജീവിതം ദുരിതപൂർണ്ണമായിത്തീർന്ന കാലഘട്ടങ്ങൾ. നമ്മുടെ നാടിനെ സംബന്ധിച്ച് വർത്തമാനകാലഘട്ടം 'ലഹരി' എന്ന ദുരന്തത്തിന്റെ കാലഘട്ടമാണെന്നു തോന്നിപ്പോകുന്നു. മദ്യവും മററു ലഹരി പദാർത്ഥങ്ങളും ഇത്രത്തോളം വ്യാപകമായിത്തീർന്ന ഒരു കാലം നമ്മുടെ രാജ്യത്തിന്റെ ചരിത്രത്തിൽ ഇല്ലെന്നുതന്നെ പറയാം.

ഇന്ന് മദ്യപാനത്തേക്കാൾ ഉത്കണ്ഠാജനകമായിരിക്കുന്നത് മദ്യപാനത്തോടുള്ള സമൂഹത്തിന്റെ സമീപനമാണ്. മദ്യത്തിനു മനുഷ്യനോളം പഴക്കമുണ്ടെന്നു പറയാമെങ്കിലും മദ്യത്തിന് ഇന്നു ലഭിച്ചിരിക്കുന്ന 'അംഗീകാരം' ഒരുകാലത്തും ലഭിച്ചിരുന്നില്ല. സ്ഥിരമായി മദ്യപിച്ചിരുന്നവർ പോലും അതു മാന്യമായി കരുതിയിരുന്നില്ല. തങ്ങളുടെ മക്കൾ മദ്യപിക്കുവാനിടയാകരുതെന്ന് അവർ ആഗ്രഹിച്ചിരുന്നു.

എന്നാൽ ഇന്നത്തെ സ്ഥിതിയോ? മദ്യം മാന്യതയുടെയും ഉയർന്ന ജീവിതനിലവാരത്തിന്റെയും പ്രതീകമായിരിക്കുന്നു. വളർന്നുവരുന്ന തലമുറകളെ മദ്യത്തോടുള്ള ആഭിമുഖ്യത്തിൽ നിന്നു പിന്തിരിപ്പിക്കുവാൻ കഴിയാത്തവണ്ണം മദ്യപാനത്തോടുള്ള സമൂഹത്തിന്റെ സമീപനം മാറിപ്പോയിരിക്കുന്നു. അനേകം വ്യക്തികളും കുടുംബങ്ങളും മദ്യപാനം മൂലം തകരുന്നത് കൺമുമ്പിൽ കണ്ടുകൊണ്ടിരുന്നിട്ടും ഈ മഹാവിപത്തിനെതിരെ പ്രതികരിക്കുവാൻ കഴിയാത്ത തരത്തിൽ സമൂഹത്തിന്റെ മനസ്സാക്ഷി നിർജീവമായിപ്പോയിരിക്കുന്നു. അതിനനുസരിച്ച് ലഹരിയുടെ അടിമകളാകുന്നവരുടെ സംഖ്യ വർദ്ധിച്ചുവരികയും ചെയ്യുന്നു.

അടുത്തകാലംവരെ മദ്യം മാത്രമാണ് ലഹരി പദാർത്ഥമായി നമ്മുടെ നാട്ടിൽ അധികം പ്രചരിച്ചിരുന്നത്. ബ്രൗൺ ഷുഗർ, ഹിറോയിൻ, ചരസ്, എൽ. എസ്. ഡി. തുടങ്ങിയവയും അത്തരം മററു മയക്കുമരുന്നുകളും പാശ്ചാത്യരാജ്യങ്ങളിലെ യുവജനങ്ങൾക്കിടയിൽ പ്രചരിച്ചുവരുന്ന ലഹരി പദാർത്ഥങ്ങളായി മാത്രമെ നാം കരുതിയിരുന്നുള്ളു. എന്നാൽ ഇന്നു സ്ഥിതിയാകെ മാറിയിരിക്കയാണ്. ഹിറോയിൻ തുടങ്ങിയ ലഹരിവസ്തുക്കളുടെ ഉപയോഗത്തെ ചെറുത്തു തോല്പിക്കാൻ പാശ്ചാത്യരാജ്യങ്ങൾ കോടിക്കണക്കിനു ഡോളർ ചെലവാക്കി നിരന്തരം പ്രയത്നിക്കുന്നതിനാൽ കള്ളക്കടത്തുകാർ ഇന്ത്യയെപ്പോലുള്ള അവികസിത രാജ്യങ്ങളെ നോട്ടമിട്ടിരിക്കയാണ്.

ന്യൂഡൽഹിയിൽ ഈയിടെ നടത്തിയ ഒരു സർവ്വേയിൽനിന്നു മനസ്സിലായത് നഗരത്തിലെ 50% ഹൈസ്കൂൾ വിദ്യാർത്ഥികളും 33% കോളജ് വിദ്യാർത്ഥികളും മയക്കുമരുന്നുകൾ സ്ഥിരമായി ഉപയോഗിക്കുന്നു എന്നാണ്. കേരളത്തിലെ യുവജനങ്ങളിൽ 27% ലഹരിപദാർത്ഥങ്ങളുടെ അടിമകളായിട്ടുണ്ട് എന്നാണ് കണക്ക്. യഥാർത്ഥത്തിലുള്ളത് ഇതിലും എത്രയോ അധികമായിരിക്കും. ഒരു പത്രപ്രവർത്തകൻ ആ കാലത്ത് നടത്തിയ പഠനത്തിൽ മനസ്സിലായത് 40% വിദ്യാർത്ഥികളും 9% വിദ്യാർത്ഥിനികളും മദ്യമോ മയക്കുമരുന്നോ ഉപയോഗിക്കുന്നുണ്ട് എന്നാണ്.

ഡൽഹി, ബോംബെ, മദ്രാസ് എന്നീ വൻനഗരങ്ങളിൽ മാത്രം കേന്ദ്രീകരിച്ചിരുന്ന മയക്കുമരുന്നു വ്യാപാരം ഇപ്പോൾ ചെറുപട്ടണങ്ങളിലും ഗ്രാമങ്ങളിലും വരെ എത്തിയിരിക്കുന്നു. സൗന്ദര്യവർദ്ധനയ്ക്കുള്ള ഔഷധമെന്ന വ്യാജേന ബ്യൂട്ടി പാർലറുകളിലൂടെ കേരളത്തിലെ ഒരു കൊച്ചുപട്ടണത്തിൽ ഹിറോയിൻ വില്പന നടത്തുന്നതായി ഈയിടെ പത്ര റിപ്പോർട്ടുണ്ടായിരുന്നു. എക്സൈസ് ഡിപ്പാർട്ട്മെൻറ് ഉദ്യോഗസ്ഥരുടെ റിപ്പോർട്ടനുസരിച്ച് കേരളത്തിന്റെ തലസ്ഥാനനഗരിയിലെ വനിതാ കോളജുകളിലെയും ഹോസ്ററലുകളിലെയും സ്വീപ്പർമാരിലും മററു താഴ്ന്ന ജോലിക്കാരിലും 50% സ്ത്രീകളും ബ്രൗൺഷുഗർ, ഹിറോയിൻ തുടങ്ങിയ മയക്കുമരുന്നുകളുടെ ഏജൻറുമാരാണ്. പെൺകുട്ടികൾക്കിടയിൽ മയക്കുമരുന്നുപയോഗം വേഗത്തിൽ പ്രചാരം നേടുന്നുവെന്നാണ് മനസ്സിലാക്കാൻ കഴിയുന്നത്. മദ്ധ്യ തിരുവിതാംകൂറിലെ ഒരു പ്രശസ്ത കലാലയത്തിൽ നിന്ന് കഴിഞ്ഞ വർഷം മയക്കുമരുന്നിനടിമയായ പെൺകുട്ടിയെ പിടികൂടിയതായി വാർത്തയുണ്ടായിരുന്നു. 'മാതൃഭൂമി' ലേഖകൻ 'ഗൃഹലക്ഷ്മി' മാസികയിൽ (1989 ജനുവരി) നൽകിയിരിക്കുന്ന റിപ്പോർട്ട് ഇവിടെ ഉദ്ധരിക്കട്ടെ.

'കഴിഞ്ഞ അധ്യയനവർഷം ആദ്യം നടന്ന സംഭവമാണ്. തലസ്ഥാനത്തെ ഒരു വനിതാകോളജിലെ രണ്ടു പെൺകുട്ടികൾ കോവളത്തു ചുററിക്കാണാൻ പോയി. ഇവരെ 'എ' എന്നും 'ബി' എന്നും വിളിക്കാം. 'എ'യുടെ അച്ഛനമ്മമാർ ജോർദാനിലും 'ബി'യുടേത് ജർമ്മനിയിലുമാണ്. ഇരുവരും പഠിക്കാൻ മിടുക്കികളുമായിരുന്നു. 'എ' മയക്കുമരുന്നുകൾക്ക് അടിമയായിരുന്നു എന്ന വിവരം 'ബി' അറിഞ്ഞിരുന്നില്ല. അവർ ഒരൊഴിവുദിവസമാണ് കോവളത്തെത്തിയത്. 'എ'യുടെ കൂട്ടുകാരായ കുറെ ആൺകുട്ടികളും കോവളത്തുണ്ടായിരുന്നു. 'ബി'ക്ക് 'എ' അവരെയൊക്കെ

പരിചയപ്പെടുത്തിക്കൊടുത്തു. കുറച്ചുസമയത്തിനകം എല്ലാവരും ചിരകാലസുഹൃത്തുക്കളെപ്പോലെയായി.

തിരകളിൽ ഓടിക്കളിച്ചും തീരത്ത് ഇംഗ്ലീഷ് പാട്ടുകൾ പാടി നൃത്തം ചെയ്തും വിദേശികളെ 'വാരി'യും അവർ സമയം ചെലവിട്ടു. ഇതിനിടയിൽ 'എ' ആൺകുട്ടികളിൽനിന്നും സിഗററ് വാങ്ങി പുകയെടുക്കുന്നുണ്ടായിരുന്നു. കൂട്ടത്തിൽ അന്യയാവേണ്ടാ എന്നു കരുതി 'ബി'യും ഒന്നു രണ്ടു പുകയെടുത്തു. പിന്നീടവൾക്ക് ബോധം വന്നത് പിറേറ ദിവസം ഉച്ചയ്ക്കാണ്—ഒരു ഹോട്ടൽ മുറിയിൽ. അപ്പോഴാണവൾ അറിയുന്നത് അവളുടെ സ്ത്രീത്വം മൃഗീയമായി അപമാനിക്കപ്പെട്ടിരിക്കുന്നു എന്ന സത്യം. അന്നു രാത്രി അവൾ ആത്മഹത്യ ചെയ്തു.

ഇത്തരം സംഭവങ്ങളുടെ സത്യാവസ്ഥ പുറത്ത് വരാതെയിരിക്കുവാൻ ബന്ധപ്പെട്ടവർ പരമാവധി ശ്രമിക്കുന്നു. മയക്കുമരുന്നു കേസുകൾ പിടികൂടി നടപടിയെടുത്താൽ സ്ഥാപനത്തിനു മാനക്കേടാകും എന്നു കരുതി പ്രിൻസിപ്പൽമാരും മൗനം ദീക്ഷിക്കുകയാണ്, ഒരു നിസഹായാവസ്ഥയിൽ. നാട്ടിലുടനീളം ഇങ്ങനെയുള്ള ദുരന്തങ്ങൾ നിത്യവും നടക്കുന്നുണ്ടെങ്കിലും ഈ വിപത്തിന്റെ ഭീകരത സമൂഹത്തിനു ബോദ്ധ്യപ്പെടാതെ പോകുന്നതിന്റെ ഒരു കാരണം ഈ 'മൂടിവയ്ക്കലാ'ണ്. മയക്കുമരുന്നിനടിമകളായി തകർന്നുപോകുന്ന ചെറുപ്പക്കാരുടെ ജീവിതാനുഭവങ്ങൾ പത്രങ്ങൾ റിപ്പോർട്ടു ചെയ്യേണ്ടത് ഇതിനെതിരായുള്ള നീക്കത്തിനാവശ്യമാണെന്നു പല വിദഗ്ധരും ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

ലഹരിപദാർത്ഥങ്ങൾ വിൽക്കുന്നവർ കുട്ടികളെ പ്രലോഭിപ്പിച്ച് ലഹരിയുടെ അടിമകളാക്കുകയും പിന്നീട് അവരെ വില്പനയ്ക്കുള്ള ഏജൻറുമാരായി ഉപയോഗപ്പെടുത്തുകയും ചെയ്യുന്നുണ്ട്. ബ്രൗൺഷുഗർ പോലെയുള്ള ലഹരിപദാർത്ഥങ്ങൾ ഒന്നോ രണ്ടോ തവണ ഉപയോഗിച്ചുകഴിഞ്ഞാൽ അതിനോടുള്ള വിധേയത്വം ഉണ്ടാകുമെന്നുള്ളതിനാൽ ഇവയുടെ വില്പന വളരെ വേഗത്തിലാണ് വർദ്ധിക്കുക. ഈ നൂററാണ്ടിന്റെ അവസാനമാകുമ്പോഴേക്കും ഇന്ത്യയിൽ മയക്കുമരുന്നുകൾക്കടിപ്പെട്ട് ഒന്നരക്കോടി ജനങ്ങളുണ്ടാവുമെന്നാണ് വിദഗ്ധന്മാരുടെ അഭിപ്രായം.

പത്തും പതിനൊന്നും വയസുള്ള കുട്ടികൾ പോലും മയക്കുമരുന്നുകളുടെ അടിമകളാകുന്നതായി കാണുന്നുണ്ട്. ഹിറോയിനും ബ്രൗൺഷുഗറും വിലകൂടിയ പദാർത്ഥങ്ങളാകയാൽ ധനികകുടുംബങ്ങളിലെ കുട്ടികൾക്കു മാത്രമെ ഇവ ലഭ്യമാകൂ എന്നു കരുതുന്നവരുണ്ട്. എന്നാൽ റിപ്പോർട്ടുകൾ വ്യക്തമാക്കുന്നത് തീരെ ദരിദ്രരായ കുട്ടികൾപോലും ധാരാളമായി ഇവയുടെ അടിമകളായിട്ടുണ്ട് എന്നാണ്. വില്പനക്കാർ ലഹരിമരുന്നുകൾ കൊടുത്ത് വിധേയത്വം സൃഷ്ടിച്ചെടുത്തവരാണിവരിലധികവും.

ഹിറോയിനും ബ്രൗൺഷുഗറും ഉപയോഗിക്കുമ്പോൾ ലഭിക്കുന്ന സുഖാനുഭൂതി രണ്ടോ മൂന്നോ മണിക്കൂർ നീണ്ടുനിൽക്കും. അതു കഴിഞ്ഞാൽ അടുത്ത ഡോസിനുവേണ്ടിയുള്ള ദാഹമാണ്. അതു കൂടാതെ കഴിയുവാൻ സാധിക്കയില്ല. ഏതു മാർഗമുപയോഗിച്ചും അതു നേടുവാൻ ശ്രമിക്കും. അങ്ങനെ മോഷണവും പിടിച്ചുപറിയും കൊലപാതകവും നടത്തുവാൻ നിർബന്ധിതരാകും. പെൺകുട്ടികളാണെങ്കിൽ ശരീരം വിററും പണം നേടുവാൻ ശ്രമിക്കും. വളരെ പെട്ടെന്നാണ് ഒരു വ്യക്തിയുടെ ജീവിതം ഇങ്ങനെ ലഹരിയിൽ കേന്ദ്രീകൃതമായി നശിച്ചുപോകുന്നത്. ഓരോ ദിവസം കഴിയുംതോറും ഡോസ് കൂട്ടിയാലേ അനുഭൂതി ലഭ്യമാകൂ. അപ്പോൾ കൂടുതൽ പണം ആവശ്യമാകും. പണം ലഭിക്കാത്തതുകൊണ്ട് മാനസികമായ തകർച്ചയും ശാരീരിക തളർച്ചയോടൊപ്പം സംഭവിക്കുന്നു. ഓർമ്മ കുറയുക, ബുദ്ധി നശിക്കുക, സ്ഥിരമായ ശാരീരികവൈകല്യങ്ങൾ സംഭവിക്കുക ഇതെല്ലാം പരിണിത ഫലങ്ങളാണ്. മനസ്സും ശരീരവും തകർന്ന് ആ വ്യക്തി അകാലമരണത്തെ പ്രാപിക്കുകയല്ലാതെ ഗത്യന്തരമില്ല.

ലഹരിപദാർത്ഥങ്ങൾക്ക് (മദ്യമുൾപ്പെടെ) അടിമപ്പെട്ടവരെ ചികിൽസിച്ചു രക്ഷപ്പെടുത്തുക എളുപ്പമല്ല. മദ്യാസക്തരെ ചികിൽസിക്കുന്നതിനെക്കാൾ ബുദ്ധിമുട്ടുള്ളതാണ് മയക്കുമരുന്നുകൾക്കടിപ്പെട്ടവരുടെ ചികിൽസ. ഒരു ഡോക്ട

റുടെ മേൽനോട്ടം മാത്രം പോരാ ഇത്തരം ചികിൽസകൾക്ക്. മനോരോഗ വിദഗ്ധനും മന:ശാസ്ത്രജ്ഞനും മാനസിക ചികിൽസയിൽ പ്രാവീണ്യമുള്ള സഹായികളും വേണം. ബന്ധുജനങ്ങളുടെ സഹകരണം വേണം. ലഹരിയിൽ നിന്നു മുക്തി നേടിയാൽ പിന്നീട് അതുപയോഗിക്കാതിരിക്കുവാൻ ശ്രദ്ധിക്കണം. ലഹരി ലഭ്യമാകുന്ന സാഹചര്യങ്ങളിൽ ചെന്നുപെടാതെയിരിക്കുവാനും ശ്രമിക്കണം. സമൂഹത്തിൽ നിന്ന് ഒററപ്പെട്ടുപോയ ഈ വ്യക്തിയെ വീണ്ടും ഉൾക്കൊള്ളുവാൻ സമൂഹത്തിനും കഴിയണം. സർവോപരി ലഹരിയിൽനിന്നു മോചനം നേടണം എന്ന ആഗ്രഹമുള്ളവരെ ചികിൽസിച്ചാൽ മാത്രമെ പ്രയോജനം ലഭിക്കു എന്നതും ഓർക്കേണ്ടതുണ്ട്. പരപ്രേരണകൊണ്ടു ചികിൽസയ്ക്കെത്തിയ മിക്കവരും വിമുക്തി നേടിയശേഷം വീണ്ടും ലഹരിയെ ആശ്രയിക്കുന്നതായാണ് കാണുന്നത്. ഇങ്ങനെ സങ്കീർണ്ണമായ അനേകം പ്രശ്നങ്ങൾ അന്തർഭവിച്ചിട്ടുണ്ട് ഇക്കാര്യത്തിൽ.

ഈ സാഹചര്യത്തിൽ ലഹരി പദാർത്ഥങ്ങൾക്ക് വിധേയരാകാതെ വ്യക്തികളെ രക്ഷിക്കുക എന്നതാണ് ഏററവും കരണീയമായ മാർഗം. ലഹരിക്കെതിരെ വമ്പിച്ച ബോധവൽക്കരണം നടത്തുകയാണ് പ്രധാനമായി ചെയ്യുവാനുള്ളത്. വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഈ ബോധവൽക്കരണ പ്രക്രിയയ്ക്ക് ഊന്നൽ നൽകണം. പക്ഷേ, കുട്ടികളുടെയും യുവജനങ്ങളുടെയും ഇടയിലുണ്ടാകുന്ന ഒരു പ്രവണത മാത്രമാണ് ലഹരിയോടുള്ള ആസക്തി എന്നു കരുതിയാൽ തെററാണ്. സമൂഹത്തിനാകെ സമഗ്രമായ ഒരു ചികിൽസ വേണ്ടി വന്നിരിക്കുന്നു എന്ന യാഥാർത്ഥ്യം നാം അംഗീകരിച്ചേ മതിയാവൂ. സുഖാനുഭവങ്ങളോടുള്ള ആസക്തി നമ്മുടെ കാലഘട്ടത്തിന്റെ സ്വഭാവമായിരിക്കെ കുട്ടികളിൽ ലഹരിയോടുള്ള ആസക്തി ഉണ്ടാവുക അസ്വഭാവികമാണെന്നു പറഞ്ഞുകൂടാ. ആർജനാസക്തി ഇന്നത്തെ സമൂഹത്തിന്റെ അടിസ്ഥാന ഘടകമാകുകയും ധനാർജ്ജനത്തിന്റെ മുൻപിൽ ജീവിതപ്രമാണങ്ങളും ധാർമ്മികമൂല്യങ്ങളും അപ്രധാനമായിത്തീരുകയും ചെയ്തു എന്ന വസ്തുതയും നാം അംഗീകരിക്കണം. കഞ്ചാവു കൃഷിചെയ്യുന്നവരും വിദ്യാലയത്തിന്റെ മുൻപിലെ മാടക്കടയിൽ മദ്യവും ലഹരിമരുന്നുകളും വിൽക്കുന്നവരും ഹോസ്ററലിൽ മയക്കുമരുന്നെത്തിക്കുന്നവരും കോളജിനു സമീപം ബ്ളൂ ഫിലിം പ്രദർശനം സംഘടിപ്പിക്കുന്നവരുമെല്ലാം വല്ലവരുടെയും കുട്ടികളെ നശിപ്പിച്ചും പണം നേടാൻ ശ്രമിക്കുന്നവരാണല്ലോ. ഇത്തരം അധർമ്മങ്ങളിലേർപ്പെടുന്ന മനുഷ്യനെ പിന്തിരിപ്പിക്കുവാൻ നിയമം മാത്രം പോരാ. നൂററാണ്ടുകളായി മനുഷ്യന്റെ മേൽ സ്വാധീനം ചെലുത്തിയിരുന്ന മതത്തിന്റെ ശക്തിയാണ് മനുഷ്യനിൽ ധാർമ്മികബോധമുളവാക്കേണ്ടത്. ഈ രംഗത്ത് മതവും മതസ്ഥാപനങ്ങളും ഉണർന്നു പ്രവർത്തിക്കുവാൻ വൈകിയിരിക്കുന്നു.

സുഖാന്വേഷണവും ആർജനാസക്തിയും കൺസ്യൂമറിസവും എല്ലാംകൂടി നമ്മുടെ കുടുംബങ്ങളെ തകർത്തിരിക്കുന്നു. കുട്ടികൾക്കു വേണ്ടത്ര ശ്രദ്ധയോ സ്നേഹമോ കുടുംബങ്ങളിൽ ലഭിക്കുന്നില്ല. കുട്ടികൾക്കു വേണ്ടത്ര പണം നൽകിയതുകൊണ്ടും എല്ലാ വിഷയങ്ങൾക്കും ററ്യൂഷൻ ഏർപ്പെടുത്തിയതുകൊണ്ടും കുട്ടികളോടുള്ള ബാദ്ധ്യത നിറവേറി എന്നു കരുതുന്ന മാതാപിതാക്കളാണധികം. കുടുംബങ്ങളിൽ ദൈവത്തിനുണ്ടായിരുന്ന സ്ഥാനവും നഷ്ടപ്പെട്ടുപോയി എന്നു നാമോർക്കണം. പാശ്ചാത്യ സംസ്കാരത്തോടുള്ള അമിതമായ അഭിനിവേശവും ഈ തകർച്ചകൾക്ക് ആക്കം കൂട്ടുന്നു. എറണാകുളത്തെ ഒരു സൈക്കാട്രിക്കായ ഡോ. ഫിലിപ്പ് ജോൺ ഒരു പത്രലേഖകനോടു പറഞ്ഞത് ഉദ്ധരിച്ചുകൊണ്ട് ഈ ലേഖനം അവസാനിപ്പിക്കട്ടെ. 'കേരളത്തിലെ കുടുംബങ്ങളിൽ അസ്വസ്ഥതകൾ ഏറിവരുന്നു. മാതാപിതാക്കളുടെ ഇടയിലെ അച്ചടക്കമില്ലായ്മ നിമിത്തം കുട്ടികളനുഭവിക്കുന്ന മാനസിക സംഘർഷങ്ങൾ അവരെ കഞ്ചാവിന്റെയും മദ്യത്തിന്റെയും താവളങ്ങളിലേക്ക് നയിക്കുന്നു. ഇതിനു മാററമുണ്ടാവാൻ ചിലർ കുട്ടികളെ ബോർഡിംഗിലേക്കു തള്ളിവിടുന്നു. മാതൃകാപരമായി ജീവിച്ച കുട്ടികൾക്ക് ആദർശ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



P. T. Koshy, Naryapuram

# സഭയുടെ വികസനം

ഓർത്തഡോക്സ് സഭ, ഭാരതത്തിന്റെ ദേശീയ സഭയാണ്. ഭാരതീയ, ക്രൈസ്തവ സംസ്കാരങ്ങൾ സമന്വയിച്ചതാണ് ഭാരതത്തിലെ ക്രൈസ്തവസംസ്കാരം. ഈ രീതിയിൽ നോക്കുമ്പോൾ മലങ്കര ഓർത്തഡോക്സ് സഭയ്ക്കുള്ള പ്രാധാന്യവും ഉത്തരവാദിത്വവും വളരെ വലുതാണെന്നു കാണാൻ ബുദ്ധിമുട്ടില്ല.

'പിതാവെ ഞാനും നീയും ഒന്നായിരിക്കുന്നതുപോലെ ഇവരും നമ്മിലൊന്നാകേണമെ' എന്നതാണ് സഭയുടെ ദൗത്യം. ആ സ്നേഹസ്വർഗ്ഗത്തിലേക്കുള്ള വാതിൽ മലർക്കെത്തുറന്നിടുന്നതിൽ നാം വിജയിച്ചിട്ടുണ്ടോ. ആ വാതിൽ മുഴുവനായി തുറക്കാൻ ഓർത്തഡോക്സ് സഭയ്ക്കു കഴിയുമ്പോൾ സഭയുടെ വികസനം പൂർണ്ണമായി എന്ന് കരുതാം.

നിലനില്പിനുവേണ്ടിയും, സ്വാതന്ത്ര്യത്തിനുവേണ്ടിയും നിരന്തരം പോരാടേണ്ട സാഹചര്യങ്ങളുണ്ടായിരുന്നതിനാൽ സഭയുടെ അതിരുകളും പ്രവർത്തനമേഖലകളും വിസ്തൃതമാക്കുക എന്ന ലക്ഷ്യം പൂർണ്ണതയിലെത്തിക്കാൻ സഭയ്ക്കു കഴിഞ്ഞിട്ടില്ല എങ്കിലും ലേശംപോലും കലർപ്പു വരാതെ പൗരസ്ത്യ സാംസ്കാരിക പശ്ചാത്തലത്തിൽ സഭയുടെ സത്യവിശ്വാസം ഇന്നോളം സ്ഥിരമായി കാത്തുസൂക്ഷിച്ച നമ്മുടെ സഭാപിതാക്കന്മാരെക്കുറിച്ച് അഭിമാനവും അവരോട് നന്ദിയുമുണ്ട്. പ്രതികൂലസാഹചര്യങ്ങളിലും മിഷനറി സാമൂഹ്യസേവനവിദ്യാഭ്യാസരംഗത്ത് സഭ കൈവരിച്ച നേട്ടങ്ങളെ വിസ്മരിക്കുന്നില്ല.

സഭയുടെ വികസനത്തെപ്പററി ചിന്തിക്കുമ്പോൾ പ്രേഷിതപ്രവർത്തനം, ഭരണരംഗം, പഠനരംഗം എന്നിവയ്ക്ക് പ്രാധാന്യം നൽകി ചിന്തിക്കണം.

സഭയുടെ പ്രധാന ദൗത്യം നമുക്കു ലഭിച്ച രക്ഷയുടെ മാർഗ്ഗം അതറിയാൻ പാടില്ലാത്തവർക്ക് കാണിച്ചുകൊടുക്കുക എന്നതാണ്. സുവിശേഷീകരത്തെക്കുറിച്ചുള്ള നമ്മുടെ ധാരണയിലും കാഴ്ചപ്പാടിലും മാററം അനിവാര്യമാണ്. മതപരിവർത്തനമാണ് സുവിശേഷഘോഷണത്തിന്റെ ആത്യന്തിക ലക്ഷ്യം, പ്രത്യേകിച്ച് അക്രൈസ്തവരുടെ ഇടയിൽ, എന്ന ധാരണ മാറുകയും ക്രിസ്തുവിനെ കാട്ടിക്കൊടുക്കുകയുമാണ് ലക്ഷ്യമെന്നു മനസിലാക്കി ആധുനിക സങ്കേതങ്ങളെ ഉപയോഗപ്പെടുത്തി ഈ ലക്ഷ്യത്തിലെത്താൻ ശ്രമിക്കുന്നത് നന്നായിരിക്കും. ഇന്നുള്ള മിഷൻ ബോർഡിന്റെ ശ്രദ്ധ ആ വഴിക്കു തിരിയുന്നത് നന്നായിരിക്കും.

മദർ തെരേസ പ്രസംഗങ്ങളും മതപരിവർത്തനവുമല്ല നടത്തുന്നത്. പക്ഷേ അവരിലൂടെ ക്രിസ്തു ജനഹൃദയങ്ങളിലേക്ക് കടന്നുചെല്ലുന്നു. നമ്മുടെ സാമൂഹ്യസേവനപ്രസ്ഥാനങ്ങളുടെ പ്രവർത്തനശൈലിയിലും സുവിശേഷീകരണം (പുതിയ അർത്ഥത്തിൽ) ലക്ഷ്യമാക്കിയുള്ള മാററങ്ങൾ വരുത്തണം.

ദൈവശാസ്ത്രപഠനരംഗത്ത് വളരെ ഉന്നതമായ നിലവാരം പുലർത്തുന്നതിന് നമ്മുടെ വൈദികസെമിനാരിക്ക് കഴിയുന്നുണ്ട്, 'ദിവ്യബോധനം' തുടങ്ങിയ പഠനപരിപാടികൾ വളരെ പ്രയോജനകരമാണ്. എന്നാൽ നമ്മുടെ സഭയിലെ വിശ്വാസധീരന്മാരായി കടന്നുപോയ പിതാക്കന്മാരെയും ഇന്നുള്ള പിതാക്കന്മാരെയും കേവലം മതനേതാക്കളായി മാത്രം കണ്ടുകൊണ്ട് അവരെ വിലയിരുത്തുന്ന രീതിയാണ് ഇന്നു നിലവിലുള്ളത്.

നമ്മുടെ പിതാക്കന്മാരുടെ ഉത്കൃഷ്ട ചിന്തകളും ലോകത്തിന് അവർ നൽകിയതും നൽകുന്നതുമായ വിചാരസഞ്ചയങ്ങളെ കാലോചിതമായി വിലയിരുത്തുന്ന പഠനങ്ങൾ നമുക്കാവശ്യമാണ്. ഉദാഹരണത്തിന് പ. പരുമല തിരുമേനി, വട്ടശ്ശേരിൽ തിരുമേനി, ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനി തുടങ്ങിയ പിതാക്കന്മാരുടെ ജീവചരിത്രഗ്രന്ഥങ്ങൾ നിരവധിയുണ്ടെങ്കിലും അവരെപ്പററിയുള്ള ഗവേഷണപഠനങ്ങൾ നമുക്കില്ല എന്നുതന്നെ പറയാം. മുകളിൽ ചേർത്ത പേരുകൾ ഉദാഹരണങ്ങൾ മാത്രമാണ്. അഭിവന്ദ്യ പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി നാസിയാൻസിലെ വിശുദ്ധ ഗ്രീഗോറിയോസിനെക്കുറിച്ച് നടത്തിയിട്ടുള്ള ഗവേഷണപഠനം ഈ രംഗത്ത് ഒരുത്തമ മാതൃകയാണ്.

നമ്മുടെ സഭയുടെ വികസനത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ ഇന്നു നമുക്ക് ഏററവും ആവശ്യം ആധുനിക സൗകര്യങ്ങളോടുകൂടിയ ഗവേഷണപഠനകേന്ദ്രവും പ്രസിദ്ധീകരണശാലയും ഗവേഷണരംഗത്തേക്കു വരുന്നതിന് യുവജനങ്ങൾക്ക് പ്രചോദനവുമാണ്.

പ്രൊഫ: ഏബ്രഹാം തലവടി

---

ബോധം നൽകുവാൻ മാതാപിതാക്കൾക്കു കഴിയുന്നില്ല. ഭൗതികനേട്ടങ്ങൾക്കു വേണ്ടിയുള്ള പരക്കംപാച്ചിലിനിടയിൽ കരിഞ്ഞുവീഴുന്ന ഉന്നതമായ മൂല്യങ്ങളെ നാം സൗകര്യപൂർവ്വം മറന്നുകളയുകയാണ് പതിവ്. പണ്ട് കുടുംബങ്ങളിൽ സമൂഹത്തിന്റെയും സംസ്കാരത്തിന്റെയും ശക്തമായ സമ്മർദവും നോട്ടവും ഉണ്ടായിരുന്നു. ഇന്നിവിടെ ശരിയും തെററും വിചിന്തനം ചെയ്യേണ്ട മതത്തിന്റെയും സഭകളുടെയും തളർച്ച ഒരു വലിയ ദുരന്തമാണ്.'

—o—

സഭയുടെ ഭരണരംഗത്ത് ഒഴിച്ചുപണി ആവശ്യമാണ്. ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും നമ്മുടെ മെത്രാപ്പോലീത്താമാർ ശ്രദ്ധിക്കേണ്ട സാഹചര്യം ഒഴിവാക്കണം. സഭ, ഇടവകകൾ എന്നിവയുടെ ദൈനംദിന ഭരണം, വിദ്യാഭ്യാസം, ആതുരസേവനം, പ്രേഷിതപ്രവർത്തനം, മററു സഭകളും ഇതര മതങ്ങളും, ഗവർമെൻറും മററുമായുള്ള ബന്ധം, ആദ്ധ്യാത്മീക സംഘടനാപ്രവർത്തനം തുടങ്ങിയവയ്ക്ക് പ്രത്യേകം പ്രത്യേകം വകുപ്പുകൾ സൃഷ്ടിക്കുകയും ഭരണത്തിനു വേണ്ട സംവിധാനം ഏർപ്പെടുത്തുകയും ചെയ്യണം. ഇതിനനുസരണമായി സഭാകേന്ദ്ര സെക്രട്ടേറിയററ് പുന:സംഘടിപ്പിക്കണം. ഈ വകുപ്പുകൾ കാര്യക്ഷമതയോടെ കൈകാര്യം ചെയ്യുവാൻ നല്ല വേതനവും സേവനസ്ഥിരതയും നൽകി കഴിവുള്ളവരെ മാത്രം മത്സര പരീക്ഷകളിലൂടെ തെരഞ്ഞെടുത്ത് ഏല്പിക്കണം. ഭദ്രാസനങ്ങളിലും ഈ സംവിധാനം ഉണ്ടാകണം. പ. കാതോലിക്കാബാവാ തിരുമേനി കേന്ദ്രഭരണത്തിൻെറ നേരിട്ടുള്ള മേൽനോട്ടവും ഭദ്രാസനഭരണത്തോടൊപ്പം വകുപ്പുകളുടെ മേൽനോട്ടം അഭിവന്ദ്യ മെത്രാപ്പോലീത്താമാരും നിർവ്വഹിക്കണം.

ഭരണരംഗത്ത് അഴിച്ചുപണി നടത്തുമ്പോൾ പ്രത്യേക ശ്രദ്ധപതിയേണ്ട രംഗമാണ് വിദ്യാഭ്യാസരംഗം. നമ്മുടെ സഭയിലെ ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളെല്ലാം കോർപറേററ് മാനേജ്മെൻറിൻെറ കീഴിൽ വരികയും ഇടവകയുടെ ഭരണത്തിന് വേണ്ട ഉപദേശം നല്കുന്നതിന് ആ രംഗത്തു പ്രവർത്തിക്കുന്നവരെക്കൂടി ഉൾപ്പെടുത്തി ഉന്നത വിദ്യാഭ്യാസബോർഡുണ്ടാക്കയും വേണം. സ്കൂൾ വിദ്യാഭ്യാസരംഗത്തും കേന്ദ്രീകരണവും ഉപദേശക സമിതിയും ഉണ്ടാകണം. ഈ സമിതികൾ നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിലെ പ്രവർത്തനങ്ങളെ വിലയിരുത്തുകയും ഉയർന്ന നിലവാരം പുലർത്തുന്നതിനുവേണ്ട മാർഗ്ഗനിർദേശങ്ങൾ നല്കുകയും അവ നടപ്പിൽ വരുത്തുന്നരീതി വിലയിരുത്തുകയും ചെയ്യണം.

ആതുരസ്ഥാപനങ്ങളുടെ കാര്യത്തിലും ഭരണകേന്ദ്രീകരണം ഉണ്ടാകുന്നത് അഭിലഷണീയമാണ്.

നമ്മുടെ സ്ഥാപനങ്ങളുടെ നടത്തിപ്പിന് 'സംഭാവനകൾ' വാങ്ങുകയും സംഭാവന അവകാശങ്ങൾക്കുള്ള മാനദണ്ഡമാകുകയും ചെയ്യുന്ന രീതിയാണ് ഇന്നു നിലവിലുള്ളത്. ആ രീതി മാറിയെ മതിയാകൂ. സംഭാവനകൾ അവകാശങ്ങളുടെ മാനദണ്ഡമാകുമ്പോൾ സമ്പന്നവർഗ്ഗത്തിൻെറ മാത്രം പിടിയിലേക്ക് സ്ഥാപനങ്ങൾ ഒതുങ്ങും.

നല്ല കാര്യങ്ങൾക്ക് പ്രതിഫലേച്ഛ കൂടാതെ സംഭാവനകൾ നല്കുവാൻ മനസുള്ളവരാണ് നമ്മുടെ ആളുകളെന്നുള്ളതിന് ദൃഷ്ടാന്തങ്ങൾ നിരവധിയുണ്ട്.

അധികവരുമാനമുള്ള നിരവധി ഇടവകകൾ നമുക്കുണ്ട്. പണം മിച്ചമാകുമ്പോൾ പള്ളി വലുതായാലും ബലമുള്ളതാണെങ്കിലും ഒന്നു പൊളിച്ചു പണിയാൻ തീരുമാനിക്കുക, പള്ളിപണികഴിയുമ്പോൾ ആവശ്യമുണ്ടെങ്കിലും ഇല്ലെങ്കിലും കുറെ കെട്ടിടങ്ങൾ പണിയുക വീണ്ടും മോടിപിടിപ്പിക്കാൻ വലിയ ആർച്ചുകൾ നിർമ്മിക്കുക തുടങ്ങിയ പരിപാടികൾ ഇന്ന് മിക്ക ഇടവകകളിലും കാണുന്ന ഒരു പ്രവണതയാണ്. ഈ രീതിയ്ക്കൊരറുതിവരുത്തി സാമ്പത്തിക സഹായവും മുതൽ മുടക്കും വേണ്ടിവരുന്ന വിദ്യാഭ്യാസ ആതുരാലയസ്ഥാപനങ്ങളുൾപ്പെടെയുള്ള സ്ഥാപനങ്ങളെയും പ്രസ്ഥാനങ്ങളെയും പ്രത്യേക അവകാശങ്ങളുടെയൊ പദവികളുടെയൊ അടിസ്ഥാനത്തിലല്ലാതെ ദത്തെടുക്കുകയൊ സഹായിക്കുകയൊ ചെയ്യുന്നരീതി നടപ്പിൽ വരണം. ഈ രീതി നടപ്പാക്കിയാൽ സഭയുടെയും സ്ഥാപനങ്ങളുടെയും സൽപേരിനു കളങ്കം ചാർത്തുന്ന 'സംഭാവന' പിരിവുപരിപാടി അവസാനിപ്പിക്കുവാനും ഇടവകകളിലെ പണം പ്രയോജനകരമായി വിനിയോഗിക്കുവാനും സാധിക്കും,

വ്യവസായരംഗത്തേക്ക് സഭയും ഇടവകകളും കടന്നുവരികയും ക്രൈസ്തവ മാർഗ്ഗങ്ങളിൽ നിന്നു വ്യതിചലിക്കാത്ത മാതൃകാ വ്യവസായ സ്ഥാപനങ്ങളാരംഭിച്ച് പ്രവർത്തനം നടത്തുകയും വേണം. ഇതുവഴി നമ്മുടെ രാജ്യത്തെ തൊഴിലില്ലായ്മയ്ക്കു അല്പമായെങ്കിലും പരിഹാരം കാണുന്നതിന് സാധിക്കും.

സാമൂഹ്യപരിവർത്തനങ്ങൾക്ക് സഭ നേതൃത്വം നല്കുമ്പോൾ ഇതര സമൂഹങ്ങളും ഗവർമെൻറും സഭയ്ക്കെതിരെ നിയന്ത്രണങ്ങളേർപ്പെടുത്തുന്നതിനു പകരം സഭയെ അനുകരിക്കുന്ന രീതിയുണ്ടാകും. അപ്രകാരമുള്ള മാതൃകാസമൂഹമായി നമ്മുടെ സഭ ഉയരണമെന്നതാണ് സഭയെക്കുറിച്ചെനിക്കുള്ള സ്വപ്നം.

—ം—

**മദ്ധ്യസ്ഥതയാലുള്ള**
**ഉപകാരസ്മരണയ്ക്ക്**




പി. സി. ചെറിയാൻ, ദല്ലി രജഹാ.

നമ്പർ: 186/89

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രിയേകദൈവത്തിൻെറ തിരുനാമത്തിൽ (തനിക്കുസ്തുതി)
മാർ തോമ്മാശ്ളീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീ
ത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോ
സ്യേഷൻ പ്രസിഡണ്ടും ആയ

**മോറാൻ മാർ ബസേലിയോസ് മാർ തോമ്മാ**
**മത്യൂസ് പ്രഥമൻ**

**(മുദ്ര)**

നമ്മുടെ..........................................................................................................
പള്ളിവികാരിയും ദേശത്തുപട്ടക്കാരും പള്ളിക്കൈക്കാരന്മാരും ശേഷം ജനങ്ങളുംകൂടി കണ്ടെ ന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

നമ്മുടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻെറ ഒരു യോഗം 1989 ഡിസംബർ 28–ാം തീയതി വ്യാഴാഴ്ച പകൽ ഒരുമണിക്ക് താഴെ പറയുന്ന വിഷയങ്ങളെപ്പററി ആലോചിച്ചു നിശ്ചയം ചെയ്യുന്നതിന് പത്തനംതിട്ട കാതോലിക്കേററ് കോളജ് അങ്കണത്തിൽ വച്ചു കൂടുവാൻ തീരുമാനിച്ചിരിക്കുന്നു.

ആലോചനാവിഷയങ്ങൾ

1. മേൽപ്പട്ട സ്ഥാനത്തേക്ക് അഞ്ചുപേരെ തെരഞ്ഞെടുക്കുക.
2. 1985 ഒക്ടോബർ 23–ാം തീയതി കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗനിശ്ചയപ്രകാരം അസോസിയേഷൻ മാനേജിംഗ് കമ്മററി അംഗങ്ങളായി അസോസ്യേഷൻ തെരഞ്ഞെടുക്കേണ്ട 36 പട്ടക്കാരും 72 അയ്മേനികളും ഉൾപ്പെടെ 108 പേരെ തെരഞ്ഞെടുക്കുക.

പ്രസ്തുത അസോസ്യേഷൻ യോഗത്തിൽ ഹാജരായി ആ പള്ളി ഇടവകയെ പ്രതിനിധീകരിച്ച് മേൽ വിവരിച്ചിട്ടുള്ള വിഷയങ്ങൾ സംബന്ധിച്ച് അഭിപ്രായം പറയുന്നതിനും വോട്ടു ചെയ്യുന്നതിനും ആയി ഒരു പട്ടക്കാരനെയും രണ്ട് അയ്മേനികളെയും സഭാ ഭരണഘടന 12–ാം വകുപ്പ് അനുസരിച്ച് പള്ളി ഇടവകയോഗം കൂടി പ്രതിപുരുഷന്മാരായി തെരഞ്ഞെടുത്ത് ഇതോടുകൂടി അയയ്ക്കുന്ന ഫാറത്തിലുള്ള അധികാരപത്രസഹിതം പള്ളിച്ചെലവിൽ അയയ്ക്കണം.

പ്രതിപുരുഷന്മാരെ തെരഞ്ഞെടുത്ത വിവരം അറിയിക്കുന്നതിനുള്ള തെരഞ്ഞെടുപ്പ് അറിയിപ്പുഫാറവും ഇതോടൊന്നിച്ച് അയയ്ക്കുന്നു. ആ ഫാറം പൂരിപ്പിച്ച് അസോസ്യേഷൻ സെക്രട്ടറിക്ക് അസോസിയേഷൻ യോഗദിവസത്തിനു കുറഞ്ഞപക്ഷം 9 ആഴ്ച മുമ്പ് (അതായത് 24–10–89–ന് മുമ്പ്) കിട്ടത്തക്കവണ്ണം കാതോലിക്കേററ് ഓഫീസ് ദേവലോകം കോട്ടയം—686 038 എന്ന വിലാസത്തിൽ റെജിസ്ട്രേഡ് പോസ്ററിൽ വികാരി അയച്ചു കൊടുക്കണം.

പ്രതിപുരുഷന്മാർ പത്തനംതിട്ട കാതോലിക്കേററ് കോളജ് കെട്ടിടത്തിൽ യോഗദിവസം പകൽ ഒൻപതുമണി മുതൽ പന്ത്രണ്ടരമണി വരെയുള്ള സമയത്ത് ഹാജരായി അസോസ്യേഷൻ സെക്രട്ടറിയെ അധികാരപത്രം ഏല്പിക്കുകയും ഹാജർ പുസ്തകത്തിൽ ഒപ്പിടുകയും യോഗസ്ഥലത്ത് പ്രവേശിക്കുന്നതിനുള്ള ബാഡ്ജുകൾ വാങ്ങിക്കൊള്ളുകയും യോഗസമയത്തിന് അരമണിക്കൂർ മുമ്പ് യോഗസ്ഥലത്ത് അവരവർക്കു നിശ്ചയിച്ചിട്ടുള്ള സ്ഥാനങ്ങളിൽ ഇരിക്കുകയും ചെയ്യേണ്ടതാകുന്നു. പ്രതിപുരുഷന്മാരെ തിരിച്ചറിയുന്നതിന് ആവശ്യം വന്നാൽ അതിലേയ്ക്ക് വികാരിയോ മററു പട്ടക്കാരനോ നേരിട്ട് സ്ഥലത്തുവച്ച് സാക്ഷ്യം കൊടുക്കേണ്ടതാകുന്നു.

പ്രതിപുരുഷന്മാരുടെ സ്ഥാനസാധുത്വത്തെപ്പററി പരാതിയുണ്ടായാൽ അതുകേട്ട് തീരുമാനിക്കുന്നതിന് ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷനും ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്ക്കോപ്പാ, പി. ററി. ജോൺ കത്തനാർ പടിയറ, സി. കെ. കൊച്ചുകോശി IAS (Retd), അഡ്വ. സി. കെ. കോശി (എറണാകുളം), അഡ്വ. എ. ഇസഡ് ജേക്കബ് (കോട്ടയം), അഡ്വ. കെ. ജോർജ് കോട്ടയം എന്നിവർ അംഗങ്ങളുമായി ഒരു ട്രിബ്യൂണലിനെ അസോസ്യേഷൻ മാനേജിംഗ് കമ്മററിയുമായി ആലോചിച്ച് നാം നിയമിച്ചിരിക്കുന്നു. ട്രിബ്യൂണൽ പരാതി വിചാരണയ്ക്കായി 1989 നവംബർ 16–ാം തീയതി വ്യാഴാഴ്ച മുതൽ 18–ാം തീയതി ശനിയാഴ്ചവരെയുള്ള തീയതികളിൽ പകൽ 9 മണിമുതൽ അഞ്ചുമണി വരെ കോട്ടയം കാതോലിക്കേററ് അരമനയിൽ കൂടുന്നതാകുന്നു. ട്രിബ്യൂണൽ ചെയ്യുന്ന തീരുമാനം അവസാന തീരുമാനമായിരിക്കും.

യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതിനോ, യോഗാരംഭത്തിനുശേഷം യോഗം തുടർന്നു നടത്തിക്കൊണ്ടു പോകുന്നതിനോ, നടത്തുന്നതിന് നമ്മെ സഹായിക്കുന്നതിനോ, വൈസ് പ്രസിഡണ്ടന്മാരിൽ ആരെ എങ്കിലും നിയോഗിക്കുന്നതിന് നമുക്ക് സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതാകുന്നു.

യോഗം സംബന്ധിച്ച ക്രമീകരണങ്ങളെയോ യോഗനടപടികളെയോ പററി നാം നേരിട്ടോ നമ്മുടെ ഓഫീസ് മുഖാന്തിരമോ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് നടക്കേണ്ടതാകുന്നു.

മേൽ വിവരിച്ചിട്ടുള്ള അസോസ്യേഷൻ യോഗം കൂടുന്നതും തെരഞ്ഞെടുപ്പുകൾ നടത്തുന്നതും മററും 1–6–89 മുതൽ നടപ്പിലിരിക്കുന്ന നടപടിച്ചട്ടങ്ങൾ അനുസരിച്ച് ആയിരിക്കുന്നതാകുന്നു. ആ നടപടിച്ചട്ടങ്ങളുടെ ഒരു പ്രതി നമ്മുടെ മുദ്രവച്ച് ഇതോടൊന്നിച്ച് അയയ്ക്കുന്നു.

ശേഷം പിന്നാലെ.

സർവശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽ പിതാവായ മാർതോമ്മാ ശ്ളീഹായുടെയും ശേഷം സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ...........

1989 ഓഗസ്ററ് 4–ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽനിന്ന്

(ഒപ്പ്)

അനുബന്ധം I

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ
# പ്രതിപുരുഷന്മാരുടെ അധികാരപത്രം

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പ്രസിഡൻറും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസേലിയോസ് മാർ തോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാബാവാ തിരുമനസിലേയ്ക്ക്.

1989 ഡിസംബർ 28–ാം തീയതി വ്യാഴാഴ്ച പകൽ ഒരുമണിക്ക് പത്തനംതിട്ട കാതോലിക്കേററ് കോളജ് അങ്കണത്തിൽവച്ച് കൂടുവാൻ നിശ്ചയിച്ചിരിക്കുന്ന അസോസ്യേഷൻ യോഗത്തെ സംബന്ധിച്ച് കൽപ്പിച്ചയച്ച നോട്ടീസ് സഭാ ഭരണഘടന 12–ാം വകുപ്പനുസരിച്ച് ഈ പള്ളിയിൽ പ്രസിദ്ധപ്പെടുത്തി ഈ പള്ളി ഇടവക യോഗം ഇന്നേദിവസം.................................
.............................................................................................................................
അദ്ധ്യക്ഷതയിൽ കൂടി പ്രസ്തുത നോട്ടീസ് വീണ്ടും വായിച്ച് അതിൽ വിവരിച്ചിട്ടുള്ള സംഗതികളെപ്പററി പ്രസ്തുത അസോസ്യേഷൻ യോഗത്തിൽ ഹാജരായി ഈ ഇടവകയ്ക്കുവേണ്ടി അഭിപ്രായം പറയുന്നതിനും വോട്ടുചെയ്യുന്നതിനും ഈ ഇടവക പ്രതിപുരുഷന്മാരായി
1.............................................................................................................. കത്തനാർ
2 .............................................................................................................................
3..............................................................................................................................
ഇവരെ തെരഞ്ഞെടുത്ത് അധികാരപ്പെടുത്തിയിരിക്കുന്നു.

അദ്ധ്യക്ഷൻ (പൂർണ്ണമായ പേരും ഒപ്പും) ..................................................
1989..............................മാസം....................................തീയതി
അദ്ധ്യക്ഷൻ വികാരി അല്ലാത്തപക്ഷം അദ്ധ്യക്ഷനെ നിയോഗിച്ച വികാരി (പൂർണ്ണമായ പേരും ഒപ്പും
..........................................................................................
ടി തെരഞ്ഞെടുപ്പിനെ ഞങ്ങൾ സ്വീകരിച്ചിരിക്കുന്നു (പ്രതിപുരുഷന്മാരുടെ പൂർണ്ണമായ പേരും വയസ്സും ഒപ്പും)

1.............................................................................................കത്തനാർ
2.............................................................................................
3.............................................................................................

## ഇടവകയോഗത്തിൽ സംബന്ധിച്ച ഇടവകാംഗങ്ങൾ

N.B. ഇടവകാംഗങ്ങൾ ഒപ്പിടുന്നതിനു സ്ഥലം മതിയാകാതെ വരുന്നപക്ഷം കൂടുതൽ കടലാസുകൾ വരച്ചുചേർക്കാവുന്നതാകുന്നു.

| താലൂക്ക് | വില്ലേജ് | പൂർണ്ണമായ പേരും മേൽവിലാസവും | ഒപ്പ് |
|---|---|---|---|
| | | | |

ഈ അധികാരപത്രം ശരിയായി പൂരിപ്പിച്ച് അസോസ്യേഷൻ യോഗദിവസമായ 28–12–1989–ൽ അസോസ്യേഷൻ സെക്രട്ടറിയെ ഏല്പിക്കേണ്ടതാകുന്നു.

കുറിപ്പ്. നോട്ടീസ് കല്പനയോ തെരഞ്ഞെടുപ്പ് അറിയിപ്പു ഫോറമോ, അധികാരപത്രഫോറമൊ കിട്ടാത്ത ഇടവക പള്ളികൾ ഉണ്ടെങ്കിൽ, വികാരി ഉടൻ അസോസ്യേഷൻ സെക്രട്ടറിയെ അറിയിക്കേണ്ടതാകുന്നു.

അനുബന്ധം II

നമ്പർ

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗം

## 28–12–1989

## പ്രതിപുരുഷന്മാരുടെ തെരഞ്ഞെടുപ്പ് അറിയിപ്പ്

| | | | | |
|---|---|---|---|---|
| 1 | മെത്രാസന ഇടവക | | | |
| 2 | പള്ളി ഇടവക | | | |
| 3 | ഇടവകയോഗം കൂടിയ | സ്ഥലം | | |
| | | തീയതി | | |
| 4 | ഇടവകയോഗാദ്ധ്യക്ഷന്റെ പേരും മേൽവിലാസവും ഒപ്പും | | | |
| 5 | തെരഞ്ഞെടുക്കപ്പെട്ട പ്രതിപുരുഷന്മാരുടെ പേരും വയസ്സും മേൽവിലാസവും ഒപ്പും | | ക്രമ നമ്പർ | പേര്, വയസ്, മേൽവിലാസം, ഒപ്പ് |
| | | | 1 | |
| | | | 2 | |
| | | | 3 | |

ഈ ഫോറം പൂരിപ്പിച്ച് 24–10–1989–ന് മുമ്പ് അസോസ്യേഷൻ സെക്രട്ടറിക്ക് കിട്ടത്തക്കവണ്ണം അയച്ചുകൊടുക്കണം.

സ്ഥലം തീയതി ഇടവക വികാരിയുടെ പേരും ഒപ്പും

വനിതാ ബാലികാപംക്തി:

# പെരുമാററ മര്യാദകൾ

(ii)

ശ്രീമതി അക്കാമ്മപോൾ

അതിരാവിലെ എഴുന്നേൽക്കുക: അതിരാവിലെ എഴുന്നേൽക്കുന്നത് ഐശ്വര്യത്തിനും ആരോഗ്യത്തിനും അത്യന്താപേക്ഷിതമാണ്.

ഇപ്പോഴത്തെ ആളുകൾ രാത്രിയിൽ 11 മണിവരെ ററി. വി. കണ്ട് 11½ മണിക്ക് കിടന്നിട്ട് രാവിലെ 7–8 മണിവരെ ഉറങ്ങുന്നത് ഒരു ശീലമാക്കിയിരിക്കയാണ്. താമസിച്ചുറങ്ങുന്നതും താമസിച്ചുണരുന്നതും മാന്യതയുടെ ഒരു ലക്ഷണമായി പോലും മാറിയിരിക്കുന്നു. നേരെമറിച്ച് നേരത്തെ ഉറങ്ങുകയും നേരത്തെ ഉണരുകയും ചെയ്യുക എന്നതായിരിക്കണം നമ്മുടെ ജീവിതത്തിന്റെ ആദ്യ ചിട്ട. താമസിച്ച് ഉണരുക എന്ന ശീലംതന്നെ നമ്മുടെ ജീവിത ചിട്ടയുടെ അടിത്തറ തെററിക്കും. അതിരാവിലെ 5 മണിക്ക് എഴുന്നേററ് കുളിച്ച് ഈശ്വരസ്തുതി കഴിഞ്ഞ് പ്രഭാതകൃത്യങ്ങൾ തുടങ്ങണം. അതിരാവിലെ ഈശ്വരപ്രാർത്ഥന നടത്തുന്ന കുടുംബത്തിലേ ഐശ്വര്യം ഉണ്ടാകൂ. വീട്ടിലെ മാതാപിതാക്കൾ എഴുന്നേററാലേ കുട്ടികൾ ഉണരൂ. അതിരാവിലെ പഠിക്കുന്നതാണ് ഏററവും ഉത്തമം. അപ്പോൾ ബുദ്ധി ഏററവും സ്വഛമായി ഇരിക്കുന്നു. ബഹളങ്ങൾ ഒന്നും ഇല്ലാതെയും യാതൊരു പതർച്ചയും ഇല്ലാതെയും ശ്രദ്ധയായും ഏകാഗ്രതയായും പഠിക്കാനും വായിക്കാനും എഴുതാനും പററിയ സമയമിതാണ്.

## ഭക്ഷണമേശയിൽ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

ഭക്ഷണസമയം താമസിക്കാതിരിക്കാൻ ശ്രദ്ധിക്കണം. സ്വന്തം വീട്ടിലും, അതിഥിയായി പോകുമ്പോഴും ഇക്കാര്യത്തിൽ ശ്രദ്ധിക്കണം.

ഭക്ഷണമേശയിൽ സ്ഥലം പിടിക്കാൻ ആദ്യമേ നോക്കരുത്. മററുള്ളവർക്ക് സ്ഥലം ഉണ്ടോ എന്ന് അറിയണം. പ്രത്യേകിച്ച് സ്ത്രീകൾക്ക് സ്ഥലം കിട്ടിയോ എന്ന് നോക്കണം.

മേശയിൽ അടുത്തിരിക്കുന്നവർക്ക് അസൗകര്യമായി യാതൊന്നും ചെയ്യാതെ സൂക്ഷിക്കുക.

കാപ്പി, ചായ, വെള്ളം തുടങ്ങിയവ കുടിക്കുമ്പോൾ ശബ്ദം ഉണ്ടാക്കരുത്. ഒററ വലിക്കു കുടിച്ചുതീർക്കുന്നതും ഭംഗികേടാണ്. പതുക്കെ കുടിക്കുക. മുഴുവനും ഊററി കുടിക്കരുത്.

ധൃതിപിടിച്ച് ഭക്ഷണം കഴിക്കരുത്. സാവധാനം കഴിക്കുക.

വായിൽ ഭക്ഷണം ഇരിക്കുമ്പോൾ സംസാരിക്കരുത്.

ഇടത്തുകൈ ഉപയോഗിച്ച് വിളമ്പി എടുക്കണം.

ഒരു കാരണവശാലും കൈ കറിപ്പാത്രത്തിൽ ഇടരുത്. തവി ഉപയോഗിക്കണം.

രണ്ടാമതും ഭക്ഷണപദാർത്ഥങ്ങൾ വേണമെങ്കിൽ വീട്ടുകാർ തന്നാൽ വാങ്ങാം. നിവർത്തിയുണ്ടെങ്കിൽ ചോദിക്കരുത്.

മുള്ള്, കല്ല് ഒക്കെ വായിൽ തടഞ്ഞാൽ തുപ്പിയും കാർക്കിച്ചും ബഹളം ഉണ്ടാക്കരുത്. ആരും കാണാതെ സൂക്ഷിച്ച് വായിൽനിന്നും എടുത്ത് പാത്രത്തിന്റെ കോണിലോ എച്ചിൽ ഇടുന്നതിനുള്ള പാത്രത്തിലോ ഇടുക.

അടിക്കു പിടിക്കയോ ഉപ്പ് കൂടുകയോ ചെയ്താലും തലമുടിയോ കല്ലോ ഒക്കെ കണ്ടാലും അത് ഉറക്കെ പ്രഖ്യാപിക്കാതെ രഹസ്യമായി മാററി പിന്നീട് വീട്ടമ്മയെ കാര്യം ധരിപ്പിക്കുക.

മററുള്ളവരുടെ പുറമെകൂടി കറികൾ എടുക്കാൻ ശ്രമിക്കരുത്.

ഉണ്ണുന്ന കൈകൊണ്ട് വീണ്ടും കറി വിളമ്പരുത്.

കാപ്പിയൊ ചായയൊ പിഞ്ഞാണത്തിൽ (സോസറിൽ) ഒഴിച്ചു കുടിക്കുന്നത് പാശ്ചാത്യർക്ക് അനിഷ്ടമാണ്.

ഇടത്തെ കൈകൊണ്ട് എന്തെങ്കിലും എടുത്തു ഭക്ഷിക്കുന്നത് പൗരസ്ത്യർക്ക് നിഷിദ്ധമാണ്.

എല്ലാവരും ഭക്ഷിച്ചു കഴിയുന്നതുവരെ കാത്തിരിക്കണം. ധൃതിയായി പോകേണ്ട അത്യാവശ്യമുണ്ടെങ്കിൽ അനുവാദം ചോദിച്ച് എഴുന്നേൽക്കുക.

## സംസാരം

ഉറക്കെ സംസാരിക്കുകയും ഉറക്കെ ചിരിക്കുകയും ചെയ്യുന്നത് ഭംഗികേടാണ്. അടുത്ത് നിൽക്കുന്നവർക്ക് കേൾക്കത്തക്കവണ്ണം മാത്രം സംസാരിച്ചാൽ മതി. അട്ടഹസിച്ചു ചിരിക്കുന്നത് മാന്യതയല്ല.

വർത്തമാനം പറയുമ്പോൾ മററുള്ളവർ പറയുന്നതുകൂടെ ശ്രദ്ധിക്കണം. നമ്മെ പററിയുള്ളതും നമുക്കു പറയാനുള്ളതും മാത്രം അവർ കേൾക്കണം എന്ന് ശഠിക്കരുത്.

കുറെ പേർ ഒന്നിച്ച് ഇരുന്നു സംസാരിക്കുമ്പോൾ അവരിൽ ഒരാളോടു മാത്രം രഹസ്യം പറയാൻ ശ്രമിക്കരുത്. അതു മര്യാദകേടാണ്.

മററുള്ളവരുടെ കുററം പരസ്യമായി പറയരുത്. സ്വന്തം മക്കളെപ്പോലും മററുള്ളവരുടെ മുമ്പിൽവച്ച് ശാസിക്കരുത്. തെററു കണ്ടാൽ അവരെ തനിച്ചു വിളിച്ച് പറയണം.

മററുള്ളവരുടെ കാര്യങ്ങൾ കിഴിഞ്ഞ് ചോദിച്ചറിയാൻ ശ്രമിക്കരുത്.

പകപോക്കാൻ നുണക്കഥയുണ്ടാക്കി പറയുന്നത് ഏററവും നീചമായ സ്വഭാവമാണ്.

## വസ്ത്രധാരണം

പരിഷ്ക്കാരത്തിനൊത്തു വസ്ത്രം ധരിക്കുക എന്നൊരു പ്രവണത നമുക്കുണ്ട്. എന്നാൽ നാം ധരിക്കുന്ന വസ്ത്രം നമുക്ക് എങ്ങനെ യോജിക്കുന്നു എന്നൊന്നും നാം ചിന്തിക്കാറില്ല. ഏതു വസ്ത്രം ഏത് അവസരത്തിൽ ഉപയോഗിക്കണമെന്നും നാം പഠിക്കണം. കല്യാണവസ്ത്രമല്ല മരണവീട്ടിൽ ധരിക്കേണ്ടത്. വീട്ടിൽ ഉപയോഗിക്കുന്ന വസ്ത്രങ്ങൾ അല്ല വിരുന്നിനു പോകുമ്പോൾ ഉപയോഗിക്കേണ്ടത്. രാവിലെയുള്ള പരിപാടികൾക്ക് ഉപയോഗിക്കുന്ന വസ്ത്രങ്ങൾ അല്ല രാത്രിയിൽ വിളക്കിന്റെ വെളിച്ചത്തിൽ ഉപയോഗിക്കേണ്ടത്. ഇവയ്ക്ക് എല്ലാം നമ്മുടെ സാമാന്യബുദ്ധി ഉപയോഗിച്ച് ഓരോന്നും തെരഞ്ഞെടുക്കണം.

വിലപിടിപ്പുള്ളതും പകിട്ടാർന്നതുമായ വസ്ത്രങ്ങൾ കല്യാണങ്ങൾക്കായി ഉപയോഗിക്കുമ്പോൾ നിറം കുറഞ്ഞ വസ്ത്രങ്ങളേ മരണവീട്ടിലും രോഗികളെ കാണാൻ പോകുമ്പോഴും ഉപയോഗിക്കാവൂ.

രാത്രിയിലേക്ക് വേറെ വസ്ത്രം ഉപയോഗിക്കുന്നതാണ് നല്ലത്. കഴിവതും അയഞ്ഞ വസ്ത്രങ്ങൾ ഉറക്കസമയത്ത് ഉപയോഗിക്കണം.

മുഷിഞ്ഞ വസ്ത്രങ്ങൾ കൂട്ടിയിട്ടേക്കരുത്. അത് കഴിവതും നേരത്തെ നനച്ച് വൃത്തിയാക്കി സൂക്ഷിക്കണം.

## പൊതുവായ ചില നല്ല ശീലങ്ങൾ

1) മാന്യമായും വിനയമായും നിവർന്നു നടക്കുക.

2) സമയനിഷ്ഠ പാലിക്കുക. തങ്ങൾക്കും മററുള്ളവർക്കും ബുദ്ധിമുട്ടുകൾ ഉണ്ടാകാതിരിക്കുന്നതിന് ഇത് അത്യന്താപേക്ഷിതമാണ്.

3) ഭവനങ്ങൾ സന്ദർശിക്കുമ്പോൾ കൂടുതൽ സമയം ചെലവാക്കാതെ സൂക്ഷിക്കണം. നാം പോയതിനുശേഷം ചെയ്യേണ്ട വല്ല അത്യാവശ്യ കാര്യങ്ങളും വീട്ടുകാർക്ക് കണ്ടേന്നുവരാം. എത്രയും വേഗം കാര്യങ്ങൾ പറഞ്ഞ് സന്തോഷമായി സംസാരിച്ചു പിരിയുക.

4) മറെറാരു വീട്ടിൽ പാർക്കേണ്ടിവന്നാൽ അവർക്ക് അസൗകര്യമൊന്നും വരുത്താതെ സഹകരിച്ച് പെരുമാറണം.

5) മററുള്ളവർക്ക് എന്തെങ്കിലും പ്രയാസം വരുത്തുന്ന കാര്യങ്ങൾ നമ്മിൽ നിന്നും ഉണ്ടായാൽ 'ക്ഷമിക്കണേ' എന്നു പറയാൻ മടിക്കരുത്.

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**






Rajamma, Bihar.




Susan Philip, Thalavady

**രോഗശാന്തിക്ക്**




താമസിച്ചതിനു ക്ഷമാപണം

പി. ജെ. വർഗീസ്.

# ബൈബിൾ നാമകോശം (തുടർച്ച)

ഫാ. ഡാനിയേൽ എൻ. വറുഗീസ്, എം. എ.. ബി. എഡ്., എം.ററി. എച്ച്.

## നാബോത്ത് (NABOTH) O.T.

ശമര്യാ രാജാവായിരുന്ന ആഹാബിന്റെ അരമനയ്ക്കടുത്ത് ഒരു മുന്തിരിത്തോട്ടമുണ്ടായിരുന്നു. യിസ്രായേല്യരാജാവ് ഈ മുന്തിരിത്തോപ്പ് തനിക്കു വേണമെന്ന് നാബോത്തിനോടാവശ്യപ്പെട്ടു. നാബോത്ത്, രാജാവിന്റെ ആവശ്യം നിരസിച്ചു. എന്നാൽ ആഹാബിന്റെ ഭാര്യ ഈസേബെൽ ഒരു കുടുക്കുപദ്ധതി ഉണ്ടാക്കി, നാബോത്തിന്റെമേൽ കള്ളക്കുററം ചുമത്തി അവനെ കല്ലെറിഞ്ഞു കൊല്ലിച്ചിട്ട്, തോട്ടം കരസ്ഥമാക്കി രാജാവിനു കൊടുത്തു. (1 രാജാ. 21:1—24)

## നാഹാശ് (NAHASH) O. T.

അമ്മോന്യരുടെ രാജാവ്. ഒരു ഉടമ്പടി ചെയ്താൽ തനിക്കു കീഴടങ്ങാമെന്ന് അദ്ദേഹത്തോടപേക്ഷിച്ച യാബേശ്, ഗിലെയാദിലെ ആളുകളോട്, അവരുടെ വലത്തുകണ്ണുകൾ ചുഴന്നെടുപ്പാൻ അനുവദിക്കാമെങ്കിലേ ഉടമ്പടിക്കു സമ്മതിക്കുവെന്ന് പറഞ്ഞ് അവരുടെ അപേക്ഷ നിരസിച്ചു. വിവരമറിഞ്ഞ ശൗൽ രാജാവ് തന്റെ ജനവുമായിവന്ന് നാഹാശിനേയും അമ്മോന്യരേയും സമൂലം സംഹരിച്ചുകളഞ്ഞു (1 ശമു. 11:1—11)

---

6) മററുള്ളവർക്ക് വേണ്ട ഉപകാരം ചെയ്യാൻ എപ്പോഴും തയ്യാറായിരിക്കുക. എന്നാൽ ചെയ്ത ഉപകാരം കൊട്ടിഘോഷിച്ചുകൊണ്ട് നടക്കരുത്.

7) മററുള്ളവർ ചെയ്ത ഉപകാരത്തിന് നന്ദി പ്രകടിപ്പിക്കുവാൻ മറക്കരുത്.

8) മററുള്ളവരുടെ സാധനങ്ങൾ കടം വാങ്ങിയാൽ അത് സൂക്ഷിച്ച് ഉപയോഗിക്കുക. ആവശ്യം കഴിഞ്ഞാലുടൻ തിരിച്ചുകൊടുക്കാനും ശ്രദ്ധിക്കുക.

9) മററുള്ളവരുടെ എഴുത്തുകൾ പൊട്ടിച്ചു വായിക്കുക, ഡയറി എടുത്തു വായിക്കുക, രഹസ്യം പറയുന്നത് ഒളിഞ്ഞുനിന്നു കേൾക്കുക എന്നിവ ഏററവും നിഷിദ്ധങ്ങളായ പ്രവൃത്തികളാണ്.

### സമാപനം

സ്വഭാവസംസ്കരണത്തിലൂടെ കുടുംബങ്ങൾക്കും രാഷ്ട്രങ്ങൾക്കും സമാധാനം കൈവരിക്കുന്നതിനും മററുള്ളവരെ ബഹുമാനിക്കുന്നതിൽകൂടെ മററുള്ളവരുടെ ബഹുമാനം കരസ്ഥമാക്കുന്നതിനും ഈ ചിട്ടകൾ നമ്മെ തീർച്ചയായും സഹായിക്കും.

—o—

## നാഹൂം (NAHUM) O.T.

ചെറിയ പ്രവാചകന്മാരിൽ ഒരുവൻ യഹൂദ്യ പ്രവചനസ്ഥലം (നഹൂം 1:15)

## നാഹോർ (NAHOR) O.T.

അബ്രഹാമിന്റെ സഹോദരൻ. (ഉല്പത്തി— 11:27)

## നിക്കാനോർ (NICANOR) N.T.

ആദിമസഭയിൽ ശുശ്രൂഷചെയ്‌വാനായി തെരഞ്ഞെടുക്കപ്പെട്ട ഏഴു ശുശ്രൂഷകരിൽ (ശെമ്മാശന്മാരിൽ) ഒരുവൻ. (അപ്പൊ. 6:5)

## നിക്കൊലാവ്യർ (NICOLAITANS) N.T.

എഫേസോസിലെയും പെർഗാമോസിലെയും സഭയിൽ ഉൾപ്പെട്ടിരുന്ന ഒരു വിഭാഗക്കാർ. ഇവർ ബിലെയാമിന്റെ തത്വോപദേശം സ്വീകരിച്ചു വിഗ്രഹാർപ്പിത മാംസം ഭക്ഷിക്കുന്നവരായിരുന്നു. ഈ സമ്പ്രദായത്തെ സഭ അപലപിച്ചിരുന്നു. (വെളിപാട് 2:6, 14,15)

## നിക്കൊലാവൊസ് (NICOLAUS) N.T.

ആദിമ ക്രൈസ്തവസഭയിൽ ശുശ്രൂഷകരായി തെരഞ്ഞെടുക്കപ്പെട്ട ഏഴുപേരിൽ ഒരുവൻ. (അപ്പൊ. 6;5)

## നീറൊ (NERO)

അഞ്ചാമത്തെ റോമാചക്രവർത്തി. റോമിൽ വസിച്ചിരുന്ന ക്രിസ്ത്യാനികളെ നിർദ്ദയമായി വധിച്ച ഒരു ഭരണാധികാരി. A.D. 64-ൽ റോമിൽ ഉണ്ടായ, ധാരാളം നാശനഷ്ടങ്ങൾ വരുത്തിവച്ച തായ, അഗ്നി നീറോ ചക്രവർത്തിതന്നെ ഉണ്ടാക്കിച്ചതാണെന്നു പലരും കരുതുന്നുണ്ട്. കുററം ക്രിസ്ത്യാനികളുടെമേൽ ചുമത്തി അവരെ ഉന്മൂലനം ചെയ്യണമെന്നുള്ളതായിരുന്നു ഉദ്ദേശം. പത്രോസും പൗലോസും ഈ പീഡനകാലത്തു കൊല്ലപ്പെട്ടു എന്ന് പാരമ്പര്യം സാക്ഷിക്കുന്നു. നീറോയുടെപേർ വേദപുസ്തകത്തിൽ പറഞ്ഞിട്ടില്ലെങ്കിലും അപ്പൊസ്തല പ്രവൃത്തികൾ 25:12, 26:32—ലും ഫിലിപ്യർ 4:22—ലും രേഖപ്പെടുത്തിയിരിക്കുന്ന 'കൈസർ' നീറോ ചക്രവർത്തിയാണെന്ന് പലരും ആധികാരികമായി ചിന്തിക്കുന്നു.

## നിമ്രോദ് (NIMROD) O.T.

ഒരു നായാട്ടുവീരൻ. 'ഭൂമിയിലെ ആദ്യവീരൻ' എന്ന് ഉല്പത്തി പുസ്തകത്തിൽ ഇയാളെ

ക്കുറിച്ച് എഴുതപ്പെട്ടിരിക്കുന്നു. ഇയാൾ ആദ്യകാലത്തെ ശക്തന്മാരായ നേതാക്കളിൽ ഒരുവനായിരുന്നു. ബാബേൽ, നിനവെ തുടങ്ങിയ വലിയപട്ടണങ്ങൾ പണിതയാൾ (ഉല്പത്തി 10:8–10)

### നിക്കോദീമൊസ് (NICODEMUS) N.T.

സത്യാന്വേഷിയായി, രഹസ്യത്തിൽ യേശുവിന്റെ അടുത്തുവന്ന, സന്നിദ്രം സംഘത്തിലെ അംഗമായിരുന്ന ഒരു പരീശൻ. അവൻ യേശുവിന്റെ അനുയായി ആയിത്തീർന്നു. ഒരു കൂടാരപ്പെരുനാൾ സമയം യഹൂദമതപ്രമാണികൾ യേശുവിൽ കുററാരോപണം നടത്തി സംസാരിക്കുമ്പോൾ, നിക്കോദീമൊസ് യേശുവിനെ താങ്ങി സംസാരിച്ചു. യേശുവിന്റെ മൃതശരീരത്തിൽ യഹൂദമതാചാരപ്രകാരം സുഗന്ധവർഗ്ഗങ്ങൾ ലേപനം ചെയ്ത്, അരിമത്യയിലെ യോസേഫിനോടു ചേർന്ന് മൃതശരീരം കല്ലറയിൽ അടക്കം ചെയ്തത് നിക്കോദേമൊസ് ആയിരുന്നു. (യോഹ. 3:1–21; 7:50–52; 19:39)

### നൂൻ (NUN) O.T.

യോശുവായുടെ പിതാവ്. (യോശുവ 1:1)

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





ഒരു വിശ്വാസിയും കുടുംബവും, ജബൽപൂര്.




താമസിച്ചതിനു ക്ഷമാപണം
M. A. Cherian Korba





T. G. Varghese, Kuwait.




കോരക്കുഞ്ഞ്





Bini George.




Baby Zachariah.

# ഒന്നുമാത്രം

## വറുഗീസ് കിഴക്കേമുറി

പക്ഷിവർഗ്ഗങ്ങളുടെ പാട്ടുകൾ കേൾക്കുന്നില്ലേ?
പക്ഷങ്ങൾ വർണ്ണത്തിനാൽ വൈവിദ്ധ്യം കാക്കുന്നില്ലേ?

വൃക്ഷങ്ങൾ ബഹുവിധം കായ്കളും വഹിക്കുന്നു
വൃദ്ധിയിൽ വളരുന്നു സിദ്ധികൾ പലേവിധം

ജന്തുക്കൾ കാണുന്നില്ലേ? നാട്ടിലും കാട്ടിലുമായ്
ചിന്തയിൽ ഭയംനൽകും സത്വങ്ങൾ, സാധുക്കളും

പൂക്കളും പലേതരം ചന്തവും സൗന്ദര്യവും
പാരിതിൽ പകർത്തുന്നു ഭാവനചിരിക്കുന്നു!

തോടുകൾ വയലുകൾ തോട്ടങ്ങൾ ബഹുവിധം,
മേടുകൾ മേഞ്ഞീടുന്നു പൂവണിപ്പുല്ലുകളും.

വ്യത്യസ്തദൃശ്യങ്ങളാം സൃഷ്ടികൾ നിരത്തുന്നു
വ്യക്തിത്വം കാത്തിടുന്നു ജീവിതവൈചിത്ര്യവും

മാനവൻ വിരിക്കുന്നു കുലങ്ങൾ കുടുംബമായ്,
വംശങ്ങൾ പലതായി വേരുകളുറയ്ക്കുന്നു

ഭാഷയും പിരിഞ്ഞങ്ങു വേദങ്ങൾ രചിക്കുന്നു:
വേഷങ്ങൾ പലതായി ഭാവനചിരിക്കുന്നു.

മതങ്ങൾ മനുഷ്യനിൽ മാററങ്ങൾ വരുത്തുന്നു.
മതങ്ങൾ മനക്കാമ്പിൽ ശാന്തിയെ മുളപ്പിക്കും

മതങ്ങൾ ദുഷിക്കുകിൽ കലഹം വിതച്ചീടും;
മതങ്ങൾ മതമെങ്കിൽ മാനവർ മാനം തേടും.

എങ്ങുമേ വിവിധത്വം പ്രപഞ്ചം സൃഷ്ടിക്കുമ്പോൾ
ഏകത്വസത്താഭാവം ചേതനചെവിയോർക്കും!

ഏകമാം ലക്ഷ്യത്തിലേക്കേവരും ചരിക്കുന്നു
ഏകനാം ദൈവത്തിൻെറ ശാശ്വത പ്രകാശത്തിൽ;

ഏവരും ശ്വസിക്കുന്ന വായുവും പലതല്ല,
ഏവരും കുടിക്കുന്ന ദാഹത്തിന്നൊരേജലം.

നമ്മളിലൊഴുകുന്ന രക്തത്തിന്നൊരേവർണ്ണം
നമ്മളിൽ കുടികൊള്ളും സ്നേഹത്തിന്നൊരേ ഭാവം

നമ്മളെ സ്നേഹിച്ചീടും ശക്തിയിൽ കണ്ടീടുന്ന,
നന്മയങ്ങൊന്നേയുള്ളൂ ശാശ്വത സത്യസ്നേഹം!

---

### നെബൂഖദ്നേസർ ((NEBUCHADNEZZAR) O.T.

ബാബിലോൺ രാജാക്കന്മാരിൽ ഏററവും പ്രബലനും വലിയവനുമായിരുന്ന ഒരാൾ യെരുശലേം ആക്രമിച്ച് ധാരാളം യഹൂദന്മാരെ അടിമകളാക്കി പിടിച്ചുകൊണ്ടുപോയി. അന്നത്തെ പൗരസ്ത്യ രാജ്യങ്ങൾ മുഴുവൻതന്നെ നെബൂഖദ്നേസറിൻെറ സൈന്യത്തിൻെറ ദണ്ഡനങ്ങൾ അനുഭവിച്ചിട്ടുണ്ട്. പുരാതനലോകത്തെ ഏഴ് അതിശങ്ങളിൽ ഒന്നായ ബാബിലോണിലെ ആടുന്ന പൂന്തോട്ടം (Hanging garden) ഇദ്ദേഹം നിർമ്മിച്ചതാണെന്ന് അഭിപ്രായമുണ്ട്. (2 ദിന. 6; യിരമ്യാവ് 39:5; ദാനി. 2.3,4)

### നെഹെമ്യാവ് (NEHEMIAH) O.T.

പേർഷ്യൻ ഭരണാധിപനായിരുന്ന അർത്ഥഹ്ശഷ്ടാ രാജാവിനു വീഞ്ഞു പകർന്നുകൊടുക്കുന്ന ജോലിയിൽ ഏർപ്പെട്ടിരുന്ന ഒരു യിസ്രായേല്യ പ്രവാസി. ഹഖല്യാവിൻെറ മകൻ. യെരുശലേമിലേക്കു മടങ്ങി, തകർന്നു ശൂന്യമായികിടന്നിരുന്ന യെരുശലേമിനെ പുനർ നിർമ്മാണം ചെയ്യണമെന്ന് അത്യധികം ആഗ്രഹിച്ചു. രാജാവിൻെറ അനുവാദത്തോടുകൂടി ഒരു കൂട്ടം യിസ്രായേൽക്കാരെ ആയതിനുവേണ്ടി യെരുശലേമിലേക്കു നയിച്ചു. ക്ഷയിച്ചു നശിച്ചിരുന്ന യഹൂദന്മാരുടെ വിശ്വാസകേന്ദ്രത്തെ നന്നാക്കി പഴയപടി ആക്കിത്തീർക്കുന്നതിൽ ഏററവും കൂടുതൽ സ്വാധീനം ചെലുത്തി ഒരാളായിരുന്നു നെഹെമ്യാവ്. (നെഹെ. 1:1; 2:16,17)

### നൊവൊമി (NAOMI) O. T.

എലീമേലെക്കിൻെറ ഭാര്യ. രൂത്തിൻെറ അമ്മാവിയമ്മ. (രൂത്ത് 1:2–4)

### നോഹ (NOAH) O.T.

ലാമേക്കിൻെറ മകൻ ; മെഥൂശലഹിൻെറ കൊച്ചുമകൻ. 500 വയസു പ്രായമായപ്പോൾ മൂന്നു പുത്രന്മാരുണ്ടായി–ശേം, ഹാം, യാഫേത്ത്. നോഹ നീതിമാനായിരുന്നു. സന്മാർഗബോധമില്ലാത്ത, ദുഷിച്ച ഒരു കാലഘട്ടത്തിൽ ജീവിച്ചിരുന്നുവെങ്കിലും അവൻ ദൈവത്തിൻെറ വഴിയിൽ നടന്നിരുന്നു. അതിക്രമം നിറഞ്ഞ ലോകത്തെ ഉന്മൂല നാശം ചെയ്വാൻ ദൈവം നിശ്ചയിച്ചു. ദൈവകല്പനപ്രകാരം നോഹ ഒരു പെട്ടകം ഉണ്ടാക്കി, അവനും അവൻെറ കുടുംബവും, എല്ലാ ജീവികളിൽനിന്നും ഈരണ്ടുവീതവും അതിൽ പ്രവേശിച്ചു. ദൈവം ഭൂമിയിൽ ജലപ്രളയം ഉണ്ടാക്കി. പെട്ടകത്തിൽ പ്രവേശിച്ചിരുന്ന നോഹകുടുംബത്തെയും ജീവികളെയുമൊഴിച്ചു, ഭൂമുഖത്തുണ്ടായിരുന്ന എല്ലാ-മനുഷ്യരേയും ജീവജാലങ്ങളേയും നശിപ്പിച്ചുകളഞ്ഞു. ജലപ്രളയത്തിനുശേഷം 350 വർഷം കൂടി ജീവിച്ചിരുന്നതിനുശേഷം 950 വയസുള്ളപ്പോൾ നോഹ മരിച്ചു. (തുടരും)

# A REFORMATION IN THE MALANKARA ORTHODOX CHURCH

**(The Mission of Help and the Mavelikara Synod)**

**Dr. PAULOSE MAR GREGORIOS METROPOLITAN**

(ii)

### c) The colonial rulers and the missionaries

Claudius Buchanan came to Kandanad in 1806. The C. M. S. Mission of Help came in 1816. During these ten years, British power had been fairly solidly consolidated in Travancore and Cochin. One has to see things both from the point of view of Colonel Munro, and from that of the non-Roman Malabar Christians, to understand 1836 and all that.

For Munro (British Resident in Travancore and Cochin (1810-1819) a man of unusual tactability, far-sightedness and humanity, there was only one concern - British rule was to be made a good thing for both the British and the Indians. He was a man of strong will, but fortunately for him, the two Travancore rulers with whom he had to work, offered no resistance to him – Rani (queen) Lakshmi Bai (1810–1815) and Rani Parvathi Bai (1815–1829).

Munro was a devout Christian – the "sturdy evangslical type"3 as P. Cheriyan, the Anglican judge characterizes him. He was aiso convinced that Protestant Christianity was the only 'true Christianity". 4 That is Justice Cheriyan's assessment' based on Munro's letters. For Munro, the Syrians who had joined the Romans after the Portuguese conquest were not of much interest. The Orthodox he called 'real Syrians' or 'proper Syrians'. He loved the Syrians with genuine Christian love and with pity for their many divisions. They were, according to him, not only divided, but also groosly superstitious. The source of the superstitions was to be sought mainly in the Hindu culture and corrupt Roman practice brought by the Poruguese. He genuinely wanted the Syrians to be united and purged of these superstitions. He sincerely believed that they were good 'true Christians' (meaning more or less good evangelical Protestants) before the Romans came, and he wanted to restore that purity.

He was suffiently liberal, as well as being sturdily evangelical, to believe that education was the best way to purge the Syrians from their superstitions. Hence his great interest in the Syrian College and the 'mission of help' whose purpose was to educate the Syrians. The circulation of the Malayalam Bible would also be one way of driving out superstition. He was glad that Mar Dionysius had accepted the Buchanan proposal, and got the Four Gospels translated

3. P. Cheriyan, The Malabar Syrians and The Church Missionary Society (1816–1840), Kottayam, C. M. S. Press, 1935. p. 83
4. Ibid

and printed in Malayalam. It was Mnuor who persuaded the CMS to take the Syrians as their special interest. He got the first set of missionaries to come, by appealing to Revd. Marmaduke Thompson, the first Secretary of the corresponding society of the CMS formed in Madras in November 1814. This Committee sent Thomas Norton to Travancore, though he was originally intended for Ceylon (Sri Lanka). Norton was supposed to reside at the new Syrian College. But he did not hit it off so well with the Metropolitan Principal, when he arrived in 1816. The way Norton talked, he gave the impression that he wanted to take over the Seminary and the Syrian Church. Anyway, Norton stayed in Alleppey, and came occasionally to the Syrian College to teach.

Norton was advlsed by Bishop Middleton, the first Anglican Bishop in India (1814) to be more diplomatic with the Syrians. Bishop Middleton came to Travancore in April 1816. After a visit to Bombay Bishop Middleton came back to Cochin and Travancore, visited churches, and assessed the situation.

Mrs and Mr. Bailey arrived in Alleppey on 19th December 1816 and joined Norton there. At that time CMS policy seems to have been, at least on the surface, to seek to 'revive' the Syrian Church, in order to secure missionaries for evangelistic work among non-Christians. This view, the present writer does not believe, was fully shared by the Syrians themselves. They were not fired by the same missionary zeal as the foreign missionaries, and this was, it seems to this writer, the basic lack of unity of perception between the Syrians and the missionaries.

But upto 1830, the Syrian bishops and the missionaries got along fairly well, despite strong theological differences in conviction -



about the virginity of the Blessed Theotokos, about invocation of the saints, about prayer for the departed and so on. Justice Cheriyan calls three of our bishops the greatest we ever had, for this reason as well, that they were fully co-operating with the CMS missionaries whose advocate and apologist Cheriyan certainly is. Pulikkottil Mar Dionysius, Mar Philoxenos of Thozhiyur and Punnathra Mar Dionysius III are the three that Cheriyan so praises.

1816–1830, several reforms were effected in the Syrian Church. The foundations of education were laid, a printing press was established; the gospels had already been translated, and further progress was made in translating the rest of the New Testament. Bible reading in Malayalam was introduced in some of the churches at least. The compulsory celibacy of the priests introduced by the Romans was abolished.

With 1830 the picture changed. Mar Philoxenos of Thozhiyur died on 6th February 1830. He was succeeded by Cheppad Mar Dionysius or Dionysius IV.

And at this point, it is good to shift our perspective and see things from the Syrian perspective. These Indians, who should not be called Syrians, had gone through a rough history. The Synod of Diamper (1599) and The Coonen Cross Revolt (1653) were the two points from which they saw things, In 1653, when they wanted to liberate themselves from the two generations old Roman Yoke, the Syrians in Syria stood by the Indians. Now they saw a new Yoke. Holding on to the Syrian connection was very necessary to avoid the Roman Yoke and the Anglican Yoke at the same time. At least the Syrians had no civil power, and little financial and organisational power to harrass us with. But the Indians knew from experience that the Syrian Patriarch had the kind of spiritual authority over our people which neither the Bishop of Rome nor the Archbishop of Canterbury could wield.

Cheppad Mar Dionysius was perhaps less adroit than his predecessors in using Antioch to ward off the British. But Antioch became a nuisance before the time of Cheppad Mar Dionysius. In 1825 a certain Mar Athanasius had come from Syria and wanted to re-consecrate the two Indian Bishops Mar Philoxenos and Mar Dionysius. He had been deported with the help of the British. (Contd.)

# എന്തുകൊണ്ട് സ്നേഹിപ്പാൻ കഴിയുന്നില്ല?

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

(Part ii)

എന്തുകൊണ്ട് നമ്മെ ഉപദ്രവിക്കാത്തവരോടും ചിലപ്പോൾ ശത്രുതാമനോഭാവം ഉണ്ടാകുന്നു ?

## 1) നാം മററുള്ളവരെ തെററിദ്ധരിക്കുന്നതുമൂലം

പരസ്പര സ്നേഹബന്ധമില്ലാതെയിരിക്കുമ്പോഴാണ് പല തെററിദ്ധാരണകളും ഉടലെടുക്കുന്നത്. അവ ശരിയൊ എന്ന് പരിശോധിക്കാതെ, കണ്ണുമടച്ചു വിശ്വസിക്കുന്നതും, സ്നേഹത്തിൻെറ അഭാവം കൊണ്ടാണ്. യഥാർത്ഥസ്നേഹമുണ്ടെങ്കിൽ, സത്യാവസ്ഥ കണ്ടുപിടിക്കുന്നതിന് പരിശ്രമിക്കുകയും, പഴയസ്നേഹബന്ധത്തെ ഉറപ്പിക്കുകയും ചെയ്യും.

അന്യായമായ ചില ആനുകൂല്യങ്ങളും പക്ഷാഭേദവും മററുള്ളവരിൽനിന്ന് ലഭിക്കണമെന്ന് നാം ആഗ്രഹിക്കുകയും, അത് ലഭിക്കാതെ വരുമ്പോൾ അവരെ വെറുക്കുകയും ചെയ്യാറുണ്ട്. അപ്പോൾ നമ്മുടെ ആഗ്രഹം തന്നെ തെററിപ്പോയെന്ന് അറിഞ്ഞ് നമ്മെത്തന്നെ തിരുത്തുകയാണ് വേണ്ടത്. അല്ലാതെ നീതിയായി പ്രവർത്തിക്കുന്നവരെ വെറുക്കരുത്.

നമ്മുടെ നന്മയ്ക്കായി നമ്മെ ശിക്ഷിക്കുന്നതും, പലപ്പോഴും നമുക്ക് ഇഷ്ടമാകാതെ വരികയും, നമ്മെ ശിക്ഷിക്കുന്നവരെ വെറുക്കുകയും ചെയ്യുന്നുണ്ട്. ആ തെററുകൾ നാം സ്വയം തിരുത്തേണ്ടതാണ്.

## 2) മററുള്ളവർ നമ്മെ സഹായിക്കുകയോ നമ്മുടെ കുററങ്ങൾ ക്ഷമിക്കുകയോ നമ്മെ ബഹുമാനിക്കുകയോ ചെയ്യാതിരിക്കുന്നതുമൂലം

ചുരുക്കിപ്പറഞ്ഞാൽ, നമ്മെ മററുള്ളവർ സ്നേഹിക്കുമ്പോൾ നാം അവരെ സ്നേഹിക്കുകയും, നമ്മെ അവർ സ്നേഹിക്കാതിരിക്കുമ്പോൾ അവരെ സ്നേഹിക്കാതിരിക്കുകയും ചെയ്യുന്ന പ്രവണതയാണ് പൊതുവെ നമ്മിലുള്ളത്. മററുള്ളവർക്ക് മേൽപറഞ്ഞ സ്നേഹപ്രവൃത്തികൾ ചെയ്യാൻ കഴിയാതെവരുന്നത്, സ്നേഹമില്ലാത്തതുകൊണ്ടു തന്നെ ആയിരിക്കണമെന്നില്ലെന്നും, നാം ഓർക്കേണ്ടതാണ്. ചിലപ്പോൾ തക്കകാരണങ്ങൾ ഉണ്ടായതു കൊണ്ടായിരിക്കണം അവരിൽ ആവിധപെരുമാററമുണ്ടായത്. അത് നാം അന്വേഷിച്ചറിയണം. ഒരു പക്ഷേ മററുള്ളവർ. സ്നേഹപ്രവൃത്തികൾ ചെയ്യാതിരിക്കുന്നത്, അവരുടെ അവഗണനകൊണ്ടാണെങ്കിൽ തന്നെ, അവരുടെ സ്നേഹബഹുമാനങ്ങൾ ആർജ്ജിക്കുന്നതിനുള്ള മാർഗ്ഗം, നാം സ്നേഹപ്രവൃത്തികൾ ചെയ്യുകയല്ലേ വേണ്ടത് എന്ന് ചിന്തിക്കുക.

## 3) മത്സര മനോഭാവം ഉണ്ടാകുന്നതുമൂലം

ഒരേ സ്ഥാനത്തിനുവേണ്ടി രണ്ടുപേർ മത്സരിക്കുമ്പോൾ ഒരാൾക്ക് മറെറ ആളിൻെറ നേർക്ക് വിരോധം തോന്നിയെന്നു വരാം. അർഹിക്കുന്ന ആൾക്ക് സ്ഥാനം ലഭിക്കട്ടെ എന്ന നിസ്വാർത്ഥ മനോഭാവം നമ്മിൽ വളർത്തുകയാണ് ആവശ്യം. വിശ്വാസികളുടെ പിതാവായ അബ്രഹാമിൻെറ ഇടയന്മാരും, അദ്ദേഹത്തിൻെറ സഹോദരപുത്രനായ ലോത്തിൻെറ ഇടയന്മാരും, നല്ല നിലത്തിനുവേണ്ടി ശണ്ഠകൂടിയപ്പോൾ, അബ്രഹാം സമാധാനം സ്ഥാപിച്ചു. ലോത്തിന് വേണ്ടത് എടുത്തിട്ട് ബാക്കി തനിക്കു മതിയെന്ന് അബ്രഹാം പറഞ്ഞു (ഉല്പ. 13:5–11)

ഓരോരുവൻ സ്വന്തഗുണം മാത്രമല്ല, മററുള്ളവൻെറ ഗുണവുംകൂടെ നോക്കണം' (ഫിലി. 2:4) എന്ന് വി. പൗലോസ് പറയുന്നു.

## 4) അസൂയമൂലം

സ്നേഹം കുറയുന്തോറും അസൂയ ഉണ്ടാകുന്നു. സ്വന്തക്കാർക്ക് ഉയർച്ചയുണ്ടായാൽ നമുക്ക് ദു:ഖമല്ല, സന്തോഷമാണ് ഉണ്ടാകേണ്ടത്. അസൂയ ഉണ്ടാകുന്നതിൻെറ ഫലമായി, സ്നേഹിക്കാൻ സാധിക്കാതെ വരികയും ചെയ്യുന്നു.

അസൂയയ്ക്കു ഉത്തമ ഉദാഹരണമാണ് ശൗൽ രാജാവ്. ദാവീദ് ശൗലിന് ഗുണമേ ചെയ്തിരുന്നുള്ളു. നാടിനെ ഫെലിസ്ത്യരിൽ നിന്ന് രക്ഷിക്കുവാൻ, മല്ലനായ ഗോല്യാത്തിനെ കൊന്നത് ദാവീദാണ്. എന്നാൽ ഇതെല്ലാം മറന്ന് നിരപരാധിയായ ദാവീദിനെ കൊല്ലുവാൻ ശൗൽ രാജാവ് പല പ്രാവശ്യം ശ്രമിച്ചത്, അസൂയ ഒന്നുകൊണ്ടു മാത്രമാണ്. ഇന്ന് നാം അറിഞ്ഞും അറിയാതെയും നമ്മിൽ അസൂയ ഉണ്ടാകുന്നതിൻെറഫലമായി, നാം മററുള്ളവരെ തേജോവധം ചെയ്യുന്നതിനും അവരെ സഹായിക്കാതിരിക്കുന്നതിനും ചിലപ്പോൾ ഉപദ്രവിക്കുന്നതിനു തന്നെയും ഇടയാകുന്നു.

കർത്താവിനെ കൊല്ലുന്നതിന് യഹൂദന്മാരെ പ്രേരിപ്പിച്ച പ്രേരണശക്തികളിൽ പ്രധാനമാ

പുസ്തകാഭിപ്രായം:

# മാർ ഔഗേൻ കാതോലിക്കാ ബാവാ

ഗ്രന്ഥകർത്താ: കെ. വി. മാമ്മൻ
മനോരമ, കോട്ടയം
വില 10 രൂപ

മലങ്കരസഭയ്ക്കു 1964 മുതൽ ഒരു വ്യാഴവട്ട ക്കാലം ശക്തമായ നേതൃത്വം നൽകുകയും സഭ യിൽ 1958–ലെ യോജിപ്പിനുശേഷം വൈകാരിക ഐക്യം ഉണ്ടാകുന്നതിനു പരമാവധി പ്രയത്നി ക്കുകയും ചെയ്ത പരിശുദ്ധ ഔഗേൻ കാതോലി ക്കാബാവായുടെ 'മുള്ളുകളും പുഷ്പങ്ങളും' നി റഞ്ഞ സചിത്ര ജീവചരിത്രമാണിത്. ദീർഘ കാലംസിറിയൻ ഓർത്തഡോക്സ്സഭാ കേന്ദ്ര ങ്ങളിൽ താമസിക്കുകയും ആ സഭയുടെ ചരിത്ര ത്തിലും സുറിയാനിഭാഷയിലും അതുല്യമായ പാണ്ഡിത്യം നേടുകയും ചെയ്ത ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത 1942–ൽ ചരിത്ര സത്യങ്ങളെ മാനിച്ചു കാതോലിക്കാഭാഗത്തു ചേർന്നപ്പോഠം സഹിക്കേണ്ടിവന്ന പീഡകളും പിറ വം മർദനവും അദ്ദേഹത്തെ ജീവിച്ചിരിക്കു മ്പോഠംതന്നെ ഒരു സഹദായാക്കിമാററി. വർഷങ്ങഠം കഴിഞ്ഞു 1964–ൽ പാത്രിയർക്കീസ് ബാവായുടെ സഹകരണത്തോടുകൂടി കോട്ടയത്തു വന്ന് അദ്ദേ ഹം കാതോലിക്കായായി അവരോധിക്കപ്പെട്ടപ്പോഠം അദ്ദേഹം മലങ്കരസഭയിലെ എല്ലാവരുടെയും സ്വീകാര്യനായ സഭാമേലധ്യക്ഷനായി മാറി– തള്ളിക്കളഞ്ഞ കല്ല് ശരിക്കും മൂലക്കല്ലായി ത്തീർന്നു.

കാതോലിക്കായായശേഷം ബോംബെയിൽ വച്ച് അന്നത്തെ മാർപാപ്പായായ പോഠംആറാമനെ ക ണ്ടതും പിന്നീട് ആഡിസ്അബാബയിൽപോയി പൗരസ്ത്യ ഓർത്തഡോക്സ് സഭാതലവന്മാരുടെ സമ്മേളനത്തിൽ പാത്രിയർക്കീസിനൊടൊന്നിച്ചു പങ്കെടുക്കുകയും തുടർന്നു പുണ്യനാടുകളിൽ വീ ണ്ടും പര്യടനം നടത്തുകയും ചെയ്തു. ഈ പര്യ ടനവേളയിലാണു മാർത്തോമ്മാശ്ളീഹായുടെ ഔ തികാവശിഷ്ടം (മൂസലിലെ സെൻറ് തോമസ് പള്ളിയിലെ ഭിത്തിഅറയിൽ സൂക്ഷിച്ചിരുന്ന ത്) പാത്രിയർക്കീസ്ബാവാ കാതോലിക്കാബാ വായെ ഏല്പിച്ചതും അദ്ദേഹം തിരിച്ചെത്തി അതു ദേവലോകം അരമനച്ചാപ്പലിൽ ഭക്തിപൂർവം പ്രതിഷ്ഠിച്ചതും. പിന്നീട് പാത്രിയർക്കീസ് മാർത്തോമ്മായ്ക്ക് പട്ടമില്ലെന്നു കാണിച്ച് ഒരു ക ത്ത് 1970-ൽ കാതോലിക്കാബാവായിക്കു അയച്ച പ്പോഠം അതു വേദവിപരീതമാണെന്ന് തുറന്നു പറ ഞ്ഞുകൊണ്ട് ബാവാ മറുപടി അയച്ചു. അധി കം വൈകാതെ പാത്രിയർക്കീസ് ബാവാ പെട്ടെന്നു കാലംചെയ്തതിനാൽ മാർത്തോമ്മായുടെ പട്ടത്വം ഒരു പ്രശ്നമായിവളർന്നില്ല. പിന്നീട് യാക്കോ ബായ വിഭാഗം മാർത്തോമ്മായെ തുബദേനിൽ ഉഠം പ്പെടുത്തി പ്രൊമോട്ടു ചെയ്യുകയാണ് ഉണ്ടായ ത്. കാലംചെയ്യുന്നതുവരെ മലങ്കര സഭാധ്യക്ഷ സ്ഥാനത്ത് ഇരിക്കാമായിരുന്നു എങ്കിലും പ്രാ യാധിക്യത്തെ മുൻനിറുത്തി സ്ഥാനത്യാഗം ചെ യ്ത ആദ്യത്തെ കാതോലിക്കായാണ് ഔഗേൻ ബാ വാ. അദ്ദേഹം അതിലൂടെ അനുകരണീയമായ മാതൃകയും ചരിത്രവും സൃഷ്ടിച്ചു

അടുത്തകാലത്തു നിര്യാതനായ മലങ്കര മ ല്പാൻ കോനാട്ട് ഏബ്രഹാം കത്തനാരുടെ അവ താരിക സുചിന്തിതവും പണ്ഡിതോചിതവും ചരിത്ര സത്യങ്ങളുടെ പിൻബലമുള്ളതുമാണ്. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീ ത്തായുടെ അഭിനന്ദനപരമായ ലേഖനം ഈ പു സ്തകത്തിനു തിലകം ചാർത്തിയിരിക്കുന്നു.

**ഫാ. ററി. ജി. സഖറിയ.**

---

യത്, അസൂയയായിരുന്നു. (വി. മത്താ. 27;18) ജനങ്ങളെല്ലാം കർത്താവിൻെറ പിന്നാലെ പോയെ ന്നും, തങ്ങളുടെ സ്ഥാനമെല്ലാം പോയെന്നും ഉള്ള ചിന്ത അവരെ അസൂയകൊണ്ടു നിറച്ചു. അവരുടെ ദ്രവ്യാഗ്രഹവും കപടഭക്തിയും തെററാണെന്ന് താൻ ചൂണ്ടിക്കാണിച്ചതും അവർക്ക് അത്യന്തം വേ ദനാജനകമായിരുന്നു. ഇന്നും നാം അറിഞ്ഞും അറിയാതെയും നമ്മിൽ അസൂയയിൽ കൂടെ ശ ത്രുതാ മനോഭാവം ഉണ്ടാകുന്നില്ലേ?

ഈ അസൂയ നമ്മിൽ നിന്ന് അകററി നാം സ് നേഹത്തിൽ നിറയേണ്ടിയിരിക്കുന്നു. നാം ആരെ ക്കുറിച്ച് അസൂയപ്പെടുന്നുവോ, ആ ആളുടെ സ്ഥാനത്ത് നാമാണെങ്കിൽ, അയാളുടെ ഉയർച്ച യിൽ നമുക്ക് സന്തോഷമല്ലേ ഉണ്ടാകുക എന്ന് ചിന്തിക്കുക. നാം ആരെക്കുറിച്ച് അസൂയപ്പെടു ന്നുവോ, ആ ആഠം നമ്മുടെ ഒരു സ്വന്തക്കാരനോ നമുക്ക് പ്രത്യേകം കടപ്പാടുള്ള ഒരു വ്യക്തിയോ ആണെങ്കിൽ നാം സന്തോഷിക്കയില്ലേ? നാം ആരെ ക്കുറിച്ച് അസൂയപ്പെടുന്നുവോ, ആ ആളും ദൈവ ത്തിൻെറ ഒരു പൈതലാണെന്നും, ദൈവം മനുഷ്യ രുടെ നന്മയ്ക്കും തൻെറ മഹത്വത്തിനുമായി പ്ര വർത്തിക്കുന്നതിനാണ്, ആ ആളെ ഉയർത്തിയതെ ന്നും ചിന്തിക്കുമ്പോഠം, നമുക്കു അസൂയതോന്നു കയില്ല.

'ശാന്തമനസ് ദേഹത്തിന് ജീവൻ: അസൂയ യോ അസ്ഥികഠംക്ക് ദ്രവത്വം'. (സദൃ. 14:30) എന്ന് ജ്ഞാനിയായ ശലോമോൻ പറയുന്നു.

(തുടരും)

# സഭാവിജ്ഞാനകോശം

ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ 175–ാം വാർഷികത്തോടനുബന്ധിച്ച് 'മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശം' മലങ്കരസഭയെ സംബന്ധിച്ച സമസ്തവിവരങ്ങളും ഉൾപ്പെടുത്തി പ്രസിദ്ധീകരിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രം, വിശ്വാസം, ആരാധനപാരമ്പര്യം, സാമൂഹിക സാക്ഷ്യം, സംസ്ക്കാരം മുതലായവയെപ്പററി സമഗ്രവും ആധികാരികവുമായ ഒരു റഫറൻസ് ഗ്രന്ഥം.

'അ'കാരാദി ക്രമത്തിൽ താഴെപ്പറയുന്ന പ്രധാന ശാഖകളിൽ സംക്ഷിപ്തക്കുറിപ്പുകൾ:

* വേദപുസ്തക വിഷയങ്ങൾ * ആകമാനസഭാചരിത്രം * ഭാരതസഭാചരിത്രം * സഭാനായകർ സഭാ വിശ്വാസസത്യങ്ങൾ * ആരാധന—കൂദാശകൾ * പൗരോഹിത്യം * മിഷൻ എക്യുമെനിസം * സ്ഥാപനങ്ങൾ * പുരാവസ്തുക്കൾ * സാംസ്ക്കാരികരംഗം.

ഡെമ്മി 1/4, 600–ഓം പേജുകൾ, 2000–ഓം കുറിപ്പുകൾ (ചിത്രവിശദീകരണത്തോടെ)

മലങ്കരസഭയിലെ പ്രശസ്തരായ പണ്ഡിതന്മാരുടെ ലേഖനങ്ങൾ.

രക്ഷാധികാരി: പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട്,

ചീഫ് എഡിററർ: ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ.

ജനറൽ എഡിററർ: പ്രൊഫ. ഡോ. കെ. എം. തരകൻ

എക്സിക്യൂട്ടീവ് എഡിററർ: റവ. ഫാ. ഡോ. ജേക്കബ് കുര്യൻ.

എക്സിക്യൂട്ടീവ് കമ്മററിയംഗങ്ങൾ: റവ. ഫാ. ഡോ. വി. സി. സാമുവേൽ, റവ. ഫാ. ററി. ജെ. ജോഷ്വാ, റവ. ഫാ. ററി. ജി. സഖറിയാ, റവ. ഫാ. ജോൺ മാത്യൂസ്.

പ്രസിദ്ധീകരണം: മലങ്കര ഓർത്തഡോക്സ് സഭാ പ്രസിദ്ധീകരണ (M. O. C.) വിഭാഗത്തിൻെറ സമ്പൂർണ്ണ ചുമതലയിൽ.

കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക.

സെക്രട്ടറി, സഭാവിജ്ഞാനകോശം, ഓർത്തഡോക്സ് സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം–686 001, (ഫോൺ 3526)

# സഭാ ഡോക്യുമെൻററി ചിത്രം

ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ 175–ാം വാർഷികത്തോടനുബന്ധിച്ച് ഒരു വീഡിയോ കാസററ് ഡോക്യുമെൻററി ചിത്രം നിർമ്മിക്കുന്നു.

മാർത്തോമ്മാ ശ്ലീഹായുടെ കാലം മുതൽ ഇന്നുവരെയുള്ള ഭാരതസഭയുടെ ചരിത്രം, സംസ്ക്കാരം, സാക്ഷ്യം, ജീവിതം മുതലായവയെ പ്രതിഫലിപ്പിക്കുന്നത്.

സുറിയാനി ക്രിസ്ത്യാനികളുടെ പ്രധാന ആചാരങ്ങൾ, കലാരൂപങ്ങൾ, ചരിത്രാവശിഷ്ടങ്ങൾ, ആരാധന, ചരിത്രസംഭവങ്ങൾ, സ്ഥാപനങ്ങൾ, സാഹിത്യം, രാഷ്ട്രീയം, സാമൂഹ്യവികസനം എന്നിവയിലേക്കെല്ലാം വെളിച്ചം വീശുന്നത്.

അന്വേഷണങ്ങൾക്കും നിർദ്ദേശങ്ങൾക്കും:— സെക്രട്ടറി, സഭാ ഡോക്യുമെൻററി ചിത്രം, ഓർത്തഡോക്സ് സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം–686 001, (ഫോൺ 3526)





FOR FAVOURS
RECEIVED





**SHERIN
PANNAIKADAVIL
VIENNA, AUSTRIA.**





# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡീ. എം. സി. ചെറിയാൻ

| |
|---|
| **പാഠം 5** |
| **സുവിശേഷം** |
| വിജയിയുടെ പേരും വിലാസവും |
| പേര്: ജിജി മത്തായി |
| വിലാസം: എം. കെ. പി. ഹൗസ്, ചെങ്ങമനാട് |
| ഭദ്രാസനം: തിരുവനന്തപുരം |
| രജി: നമ്പർ. 5458 |

| |
|---|
| **പാഠം 8** |
| **സുവിശേഷം** |
| അപേക്ഷാഫോറം |
| പേര്.............................................. |
| വിലാസം........................................ |
| ഭദ്രാസനം..................................... |
| രജി. നമ്പർ: ................ |

## പാഠം 5. ഉത്തരം
## വി. മത്തായി എഴുതിയ സുവിശേഷം

1. കിഴക്ക് (2:2)
2. യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ (2:2)
3. വിദ്വാന്മാരുടെ (2:10)
4. പൊന്ന്, മൂര്, കുന്തുരുക്കം (2:11)
5. ഹെരോദാവ് (2:16)
6. റാഹേൽ (2:17)
7. നസ്രത്ത് (2:23)
8. യോഹന്നാൻ സ്നാപകൻ (3:1)
9. പരിശുദ്ധാത്മാവിലും തീയിലും (3:11)
10. ഇപ്പോഴം സമ്മതിക്ക (3:15)
11. യേശു സ്നാനം ഏററ ഉടനെ (3:16–17)
12. പരീക്ഷകൻ (4:3)
13. കഫർന്നഹൂമിൽ (4:13)
14. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ (4:17)
15. മനുഷ്യരെ പിടിക്കുക (4:19)
16. ശിമെയോൻ, അന്ത്രെയോസ് (4:18)
17. യാക്കോബ്, യോഹന്നാൻ (4:21)
18. എന്റെ പിന്നാലെ വരുവിൻ (4:19)
19. യാക്കോബ്, യോഹന്നാൻ (4:21–22)
20. സുറിയ (4:24)

## പാഠം 5
## ശരിയായി ഉത്തരം അയച്ചുതന്നവർ

1. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
2. ഷൈല പി. ഉമ്മൻ, വളഞ്ഞവട്ടം
3. ഡെർളിസ്, ഡർവാഡ്
4. റെനി സൂസൻ പോത്ത, ചെറുകോൽ
5. തങ്കമ്മ എബ്രഹാം, കോട്ടുകുളഞ്ഞി
6. മോളി മാത്യൂസ്, നാരങ്ങാനം
7. ററി. ജെ. സ്കറിയാ, തുമ്പമൺ
8. കെ. എം. തോമസ്, മദ്രാസ്
9. മിനി എം. എബ്രഹാം, മലയാലപ്പുഴ
10. ബിജു കെ. ജോൺ, പരിയാരം
11. ജിജി മത്തായി, ചെങ്ങമനാട്
12. സോജി സാം മത്തായി, കോഴഞ്ചേരി
13. പി. വി. അച്ചാമ്മ, മഞ്ഞപ്ര
14. സാബു ജോർജ്, കടമ്മനിട്ട
15. ഷിബു മാത്യു, മുണ്ടൻകാവ്
16. ജോർജ് മുതലാളി, കൊച്ചി
17. മറിയാമ്മ കോശി, കല്യാൺ
18. മോളി തോമസ്, വളഞ്ഞവട്ടം
19. എലിസബേത്ത് സൈമൺ, തലശ്ശേരി
20. ലീനാ അന്നാ തോമസ്, ഉളനാട്
21. വറുഗീസ് ജോർജ്, മാക്കാംകുന്ന്
22. സാറാമ്മ കുറിയാക്കോസ്, കല്ലിശ്ശേരി
23. സി. ഡാനിയേൽ, ജബൽപൂർ
24. ബേബി തോമസ്, കൊററംപള്ളി
25. ജീസസ് ജോൺ, പെരുമ്പുഴ
26. കോശി ജോയി, കൈപ്പട്ടൂർ
27. റിനി അലക്സ്, കവിയൂർ
28. ഷേർളി മാത്യു, പാലിയേക്കര
29. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
30. ബേബി ററി. വി. മീനങ്ങാടി
31. തോമസ് വറുഗീസ്, കൊടുമൺ

32. പി. സി. ചെറിയാൻ, കോയിപ്രം
33. സൂസൻ, കരുവാററ
34. തോമസ് മത്തായി, എണ്ണയ്ക്കാട്
35. ബിജു സി. ഈപ്പൻ, കോട്ടയം
36. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
37. മേരി പനയ്ക്കൽ, കുന്നംകുളം
38. ഏലിയാമ്മ പൗലോസ്, ബത്തേരി
39. കൊച്ചന്ന വി. എം. മങ്ങാട്
40. സി. തോമസ്, വാറങ്കൽ
41. കുഞ്ഞമ്മ ചാക്കോ, കൂരോപ്പട
42. ഡെയ്സി സഖറിയ, അംബർനാഥ്
43. ഷീല ജോർജ്, തച്ചംപാറ
44. ഷേമാ മാത്യു, പുതുപ്പള്ളി
45. ജോർജി പി. മാത്യു, കല്ലിശ്ശേരി
46. ജേക്കബ് തോമസ്, ഇടവട്ടം
47. ഏലിയാമ്മ രാജൻ, കോരാപുട്ട്
48. സുനി റേച്ചൽ ഫിലിപ്പ്, പത്തനാപുരം
49. സാറാമ്മ മാത്യു, മാക്കാംകുന്ന്
50. മോളമ്മ കെ. കൊററംപള്ളി
51. സാറാമ്മ തോമസ് മലാഡ്
52. ബാബു സമുവേൽ. കലീനാ
53. ലീലാമ്മ ജേക്കബ്, പുന്നവേലി
54. ചെറിയാൻ വറുഗീസ്, ഏലപ്പാറ

വിജയിയുടെ പേരിനോടൊപ്പം വിലാസത്തിലുള്ളതും ഏററം ചെറിയതുമായ പേരാണ് സ്ഥലനാമമായി സ്വീകരിച്ചിരിക്കുന്നത്. ജോലിഭാരം കുറയ്ക്കുക എന്നതു ലക്ഷ്യം. പേരും സ്ഥലനാമവും കണ്ടാൽ ഉത്തരം നിങ്ങളുടേതാണെന്ന് മനസിലാകുമല്ലോ. ഇന്ന സ്ഥലനാമം ചേർക്കണമെന്നുണ്ടെങ്കിൽ ഓരോ പ്രാവശ്യവും ഉത്തരം അയയ്ക്കുമ്പോൾ ചേർക്കേണ്ട സ്ഥലനാമത്തിനടിയിൽ വരയിട്ടാൽ എളുപ്പമായിരിക്കും.

വിജയികളെ അനുമോദിക്കുന്നതിനോടൊപ്പം സമ്മാനാർഹർക്ക് അതിനുള്ള അവസരമാണല്ലോ, പരുമല പെരുന്നാളിനോടൊപ്പം നടക്കുന്ന സമ്മേളനം. കഴിഞ്ഞ നവം: ലക്കം മുതൽ വിജയികളായവർ പേരും, വിജയിയായ പാഠം, ഇവ മാനേജരുടെ പേർക്ക് എഴുതി സാക്ഷ്യപത്രം വാങ്ങുക. അന്നേദിവസം സ്ഥലത്ത് എത്താൻ പ്രയാസമുള്ളവർ സാക്ഷ്യപത്രം ആരെയെങ്കിലും ചുമതലപ്പെടുത്തിക്കൊടുക്കുക. Fr. T. G. Zachariah, Malankara Sabha, Kottayam-38 എന്ന വിലാസത്തിൽ സാക്ഷ്യപത്രത്തിനായി എഴുതുക.

പാഠം 8-ൻെറ ഉത്തരം അടുത്ത മാസം 20-ന് മുമ്പ് ബൈബിൾ പഠനം പാഠം 8 C/o Dn. M. C. Cherian, Orthodox Student Centre Trivandrum-1, 695 001 എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 8

1. അപ്പസ്തോലന്മാരിൽ സഹോദരന്മാർ ആരെല്ലാം.
2. പിതാവിൻെറ പേരുമായി ബന്ധപ്പെട്ട അപ്പസ്തോലർ.
3. സ്ഥലപ്പേരുമായി ബന്ധപ്പെട്ട അപ്പസ്തോലൻ.
4. തൊഴിലിലൂടെ അറിയപ്പെടുന്ന അപ്പസ്തോലൻ.
5. അപ്പസ്തോലന്മാരിൽ 5 പേരുടെ പിതാക്കന്മാരുടെ പേരുകൾ.
6. അപ്പസ്തോലന്മാരുടെ പ്രസംഗവിഷയം.
7. അപ്പസ്തോലർ കടന്നുപോകരുതെന്നു പറഞ്ഞ പട്ടണം.
8. രക്ഷിക്കപ്പെടുവാൻ എന്തു ചെയ്യണം.
9. മനുഷ്യൻെറ ശത്രുക്കൾ ആര്.
10. കർത്താവിനുയോഗ്യരല്ലാത്ത മൂന്നു കൂട്ടർ.
11. ശിഷ്യന്മാരോടു സത്യമായി പറഞ്ഞ മൂന്നു കാര്യങ്ങൾ.
12. യോഹന്നാൻ സ്നാപകന് യേശു കൊടുത്ത വിശേഷണം.
13. വഴി ഒരുക്കുന്ന ദൂതൻ.
14. സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ വലിയവൻ.
15. വരുവാനുള്ള ഏലിയാവ്.
16. യേശു ശാസിച്ച പട്ടണങ്ങൾ.
17. പിതാവിനെ യേശുതമ്പുരാൻ വാഴ്ത്തുവാൻ കാരണം.
18. ക്ഷമിക്കാനാവാത്ത ദൂഷണം.
19. ശബത്തിൻെറ കർത്താവ്.
20. യേശു വലിയവൻ. ആരെക്കാളെല്ലാം?

പാഠം 5-ൻെറ ഉത്തരവും വിജയിയുടെ മേൽവിലാസവും ശരിയായിഉത്തരം അയച്ചുതന്നവരുടെ പേരും മുകളിൽ ചേർത്തിരിക്കുന്നു. ഒരു പാഠത്തിൽ ഉൾക്കൊള്ളുന്ന ഒന്നോ രണ്ടോ അദ്ധ്യായത്തിൽ നിന്നും കൂടുതൽ ചോദ്യങ്ങളുണ്ടാക്കിയാൽ പാഠം നന്നായി പഠിക്കുവാൻ സാധിക്കും. സ്ഥലപരിമിതി മൂലം 20 ചോദ്യങ്ങളിൽ പാഠം ഒതുക്കുകയാണ്.

ഉത്തരം അയയ്ക്കുമ്പോൾ ഉത്തരത്തോടൊപ്പം വേദഭാഗം കൂടെ എഴുതുന്നത് കൊള്ളാം. എന്നാൽ വേദഭാഗം മാത്രം എഴുതി ഉത്തരം കണ്ടു പിടിക്കുവാനുള്ള ജോലികൂടെ ഏല്പിക്കുന്നത് പ്രയാസം ഉളവാക്കും. പാഠം 6-ൽ പലരും വേദവാക്യം മാത്രമാണ് എഴുതിയിരിക്കുന്നത്.

—o—

# സഭാ വാർത്തകൾ

## യാത്രയയപ്പ്

അംബാല കേന്ദ്രമാക്കിക്കൊണ്ട് ഡൽഹിക്ക് വടക്ക് ശ്രീനഗർ വരെയുള്ള ഇടവകകളുടെ ചുമതല കഴിഞ്ഞ 9 വർഷമായി നടത്തിക്കൊണ്ടിരുന്ന ശേഷം ജോഡ്പൂർ, കോട്ട എന്നീ ഇടവകകളുടെ വികാരിയായി, സ്ഥലം മാറിപ്പോകുന്ന ഫാ. പി. കെ. ജോർജ്ജിന് ഇടവകക്കാർ സമുചിതമായ യാത്രയയപ്പ് നൽകി.

## ചാപ്ളൻസിയിൽ പരിശീലനം

പൂന: വിവിധ സഭാംഗങ്ങളായ 20 പേരെ തെരഞ്ഞെടുത്ത് പൂനയിലുള്ള യൂണിയൻ ബിബ്ളിക്കൻ സെമിനാരിയിൽവച്ച് ക്രിസ്ത്യൻ മെഡിക്കൽ അസോസിയേഷൻ ഓഫ് ഇന്ത്യ (C.M.A.I.) എന്ന സംഘടന ഹോസ്പിററൽ ചാപ്ളൻസിയിലും രോഗശാന്തി ശുശ്രൂഷയിലും പരിശീലനം നല്കുകയുണ്ടായി. സെപ്ററംബർ 3 മുതൽ 20 വരെ നീണ്ടുനിന്ന പ്രസ്തുത കോഴ്സിൽ ഇന്ത്യൻ ഓർത്തഡോക്സ് സഭയിൽനിന്ന് ഫാ. വർഗ്ഗീസ് ജോണും, ശ്രീ പോറം സിനിരാജ് മുഹമ്മദും സംബന്ധിച്ചു പരിശീലനം നേടി. കോഴ്സിന്റെ പ്രധാന ചുമതല വഹിച്ചിരുന്ന (CMAI) ചാപ്ളിൻ ശ്രീ ജോർജ് വർഗ്ഗീസ് മുണ്ടക്കയം സെൻറ് തോമസ് ഓർത്തഡോക്സ് ഇടവകാംഗമാണെന്നത് പ്രത്യേകം സ്മരണീയമാണ്. NCCI യുടെ ഒരു അസോഷ്യേററ് സംഘടനയാണ് CMAI

## പരുമല തീർത്ഥയാത്ര

മുളന്തുരുത്തി;— പരുമല തിരുമേനിയുടെ ജന്മസ്ഥലമായ മുളന്തുരുത്തിയിൽ നിന്നു പരുമല കബറിങ്കലേയ്ക്ക് ഒക്ടോബർ 30 ന് കാൽനടതീർത്ഥയാത്ര നടത്തുവാൻ യുവജനപ്രസ്ഥാന സമ്മേളനം തീരുമാനിച്ചു. ഫാ. കെ. ജെ. കുര്യാക്കോസിന്റെ അദ്ധ്യക്ഷതയിൽ കാതോലിക്കേററ് സെൻററിൽ ചേർന്ന യോഗം ഫാ. തോമസ് മ്യാലിൽ, സുരേഷ് ജോർജ്, സാബു കെ. സി., ജോൺ സൺ കൊളുത്താൽ എന്നിവർ കൺവീനർമാരായി 51 അംഗ കമ്മററിയെ തെരഞ്ഞെടുത്തു.

## യാത്രയയപ്പു നൽകി

ഭോപ്പാൽ സെ. തോമസ് ഇടവകവികാരിയായി നാലുവർഷത്തോളം സേവനമനുഷ്ഠിച്ചശേഷം സ്ഥലം മാറിപ്പോകുന്ന ഫാ.പി. ഐ. ജോണിന് ജൂലൈ 30—ാം തീയതി വി. കുർബാനയ്ക്കുശേഷം യാത്രയയപ്പുനൽകി. യാത്രയയപ്പുമീററിംഗിൽ വി. കെ. കുരുവിള അദ്ധ്യക്ഷതവഹിച്ചു. ട്രസ്ററി നൈനാൻ തോമസ്, റോയി വർഗ്ഗീസ് എന്നിവർ ബ. അച്ചനെ ഹാരങ്ങൾ അണിയിച്ചു. പി. വി. തോമസ് സ്വാഗതം പറഞ്ഞു. സി. ററി. സഖറിയ, കെ. ഐ. തോമസ്, പി. ജെ. ജോസഫ് എന്നിവർ പ്രസംഗിച്ചു.

ട്രസ്ററി നൈനാൻ തോമസ് ഇടവകയുടെ തായ പാരിതോഷികം ബ. അച്ചന് നൽകി. ബ. അച്ചന്റെ മറുപടിപ്രസംഗത്തിൽ ഇടവകക്കാർ കാണിച്ച സ്നേഹത്തിനും, സഹകരണത്തിനും ഉപകാരത്തിനും പ്രത്യേകം നന്ദി അറിയിച്ചു.

## ബാലസമാജം ഓർഗനൈസർ

ബാലസമാജത്തിന്റെ കോന്നി ഡിസ്ട്രിക്ട് ഓർഗനൈസറായി കിഴവള്ളൂർ വലിയപറമ്പിൽ പരേതനായ റവ. ഫാ. വി. ജെ. മാത്യൂസിന്റെ മകൻ വി. ഫിലിപ്പ് മാത്യു നിയമിതനായി. തിരുവനന്തപുരം ഗവ. ലോകോളജിലെ രണ്ടാം വർഷ വിദ്യാർത്ഥിയായ ഫിലിപ്പ് മാത്യൂസ് അഖില കേരള ബാലജനസഖ്യത്തിന്റെ സംസ്ഥാന വൈസ് പ്രസിഡൻറായി പ്രവർത്തിച്ചിട്ടുണ്ട്.

## ഫിലാഡൽഫിയാ പള്ളിക്കേസ്

ഫിലാഡൽഫിയ: അമേരിക്കൻ ഭദ്രാസനത്തിൽപെട്ട ഫിലാഡൽഫിയ സെൻറ് ബസേലിയോസ് ഇടവകാംഗങ്ങളായ ഏതാനുംപേർ, ഭദ്രാസന മെത്രാപ്പോലീത്തായെയും വികാരി ഫാ. കെ. മത്തായിയെയും, പ്രതികളാക്കികൊടുത്തിരുന്ന കേസിൽ, സഭാഭരണഘടനപ്രകാരം പള്ളിയുടെ ഭരണപരമായ കാര്യങ്ങളിൽ മെത്രാപ്പോലീത്തായിക്കുള്ള അധികാരങ്ങൾ അംഗീകരിച്ചുകൊണ്ടും, മെത്രാപ്പോലീത്തായുടെ കല്പന അനുസരിക്കാത്തവർക്ക് പള്ളിയിന്മേലോ, പള്ളിസ്വത്തുക്കളിന്മേലൊ, അധികാരമില്ലെന്ന് തീരുമാനിച്ചുകൊണ്ടും, ഡിലവയർ കൗണ്ടി കോർട്ടിൽ നിന്നും ഉത്തരവായിരിക്കുന്നു.

നാലുവർഷംമുൻപ് വികാരി ഫാ. കെ. മത്തായിക്കെതിരായി ഇവിടെയുള്ള സെ. തോമസ് ഓർത്തഡോക്സ് ഇടവകയിലെ ഏതാനും പേർ ചേർന്ന് മെത്രാപ്പോലീത്തായ്ക്ക് കൊടുത്ത പരാതിയെ തുടർന്ന്, മെത്രാപ്പോലീത്താ ഇരുഭാഗത്തെയും വാദങ്ങൾ കേട്ടശേഷം ഇടവക, പൊതുയോഗ തീരുമാനപ്രകാരം സെ. തോമസ് ഇടവക നിർത്തൽചെയ്ത് സെ. ഗ്രീഗോറിയോസ്, സെ. ബസ്സേലിയോസ് എന്ന പേരിൽ രണ്ട് ഇടവകകളായി അംഗീകരിക്കുകയും വികാരിമാരെ നിയമിക്കുകയും ചെയ്തു. പള്ളിയുടെ വകയായി ബാങ്കിലുണ്ടായിരുന്ന പണം രണ്ടു വിഭാഗക്കാർക്കും, തുല്യമായി ഭാഗിക്കുന്നതിനുള്ള നടപടികളും സ്വീകരിച്ചു.

എന്നാൽ സെൻറ് ബസേലിയോസ് ഇടവക, മെത്രാപ്പോലീത്തായുടെ കല്പനയെ അനുസരിക്കാതെ, ഒരു സ്വതന്ത്ര ഇടവകയായി നടന്നുവന്നു.

തുടർന്നാണ്, മെത്രാപ്പോലീത്തായ്ക്ക്, പള്ളിയിന്മേലോ, പള്ളിസ്വത്തുക്കളിന്മേലോ, യാതൊരു അധികാരവും, ഇല്ലെന്നും അതുകൊണ്ട്, മെത്രാപ്പോലീത്തായുടെ തീരുമാനം റദ്ദു ചെയ്യണമെന്നും ആവശ്യപ്പെട്ടുകൊണ്ട്, കോടതിയിൽ, അവർ പരാതി സമർപ്പിച്ചത്, കോടതി, ഇരുഭാഗത്തെയും, വാദമുഖങ്ങൾ കേട്ടശേഷം വീണ്ടും രണ്ട് ഇടവകകളും ചേർന്ന് ഒരു പൊതുയോഗം, വിളിച്ചുകൂട്ടാനായി നിർദ്ദേശിക്കുകയും, യോഗത്തിന്റെ തീരുമാനങ്ങളും നടപടികളും, വീക്ഷിച്ച് കോടതിക്കു റിപ്പോർട്ട് നൽകുവാനായി ഫിലാഡൽഫിയായിലെഎപ്പിസ്ക്കോപ്പൽ സഭയുടെ ബിഷപ്പിനെ കമ്മീഷനായി ചുമതലപ്പെടുത്തുകയും ചെയ്തു.

എന്നാൽ ബസേലിയോസ് ഇടവകക്കാർ കോടതിയുടെ നിർദ്ദേശത്തെ അവഗണിക്കുകയും, പൊതുയോഗം ബഹിഷ്കരിക്കുകയുമാണ് ചെയ്തത്. മാത്രമല്ല എപ്പിസ്ക്കോപ്പൽ ബിഷപ്പിന്റെ നടപടികളെ. കോടതിയിൽ ചോദ്യം ചെയ്യുകയുമുണ്ടായി.

തുടർന്ന് കോടതി, ഇരുഭാഗത്തെയും, വാദമുഖങ്ങൾ കേട്ടതിനുശേഷം, മെത്രാപ്പോലീത്തായുടെ നടപടികൾ അംഗീകരിച്ചും സെ. തോമസ് ഇടവക പിരിച്ചുവിട്ടുകൊണ്ടുള്ള മെത്രാപ്പോലീത്തായുടെ തീരുമാനത്തെ സാധൂകരിച്ചും വിധി പ്രസ്താവിച്ചു. മാത്രമല്ല, മെത്രാപ്പോലീത്തായുടെ കല്പനയെ അനുസരിക്കാതെ നിന്നവർക്ക്, മുൻ സെന്റ' തോമസ് ഇടവകയിലുണ്ടായിരുന്ന പണത്തിന്മേലോ, മററു സ്വത്തുക്കളിൻമേലോ യാതൊരു അധികാരവും, ഇല്ലെന്നും തീരുമാനിച്ചു.

## വാർഷിക സമ്മേളനം

കൽക്കട്ടാ ഭദ്രാസന യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങളുടെ ഏകോപന വാർഷിക സമ്മേളനം ഒക്ടോബർമാസം 8 മുതൽ 10വരെ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ, റൂർക്കല സെ. പോൾസ് പള്ളിയിൽ നടത്തി.

'നിന്റെ രാജ്യം വരണമെ'യെന്ന് വിഷയത്തെ ആധാരമാക്കി വിവിധ ക്ളാസുകളും ചർച്ചകളും നടന്നു. ക്യാമ്പംഗങ്ങൾക്കുവേണ്ടി ഇംഗ്ളീഷിലും ഹിന്ദിയിലും വി. കുർബാന അർപ്പിച്ചു. കലാകായികമത്സരങ്ങളും നടന്നു.

## സ്ളീബാദാസ വാർഷികം

വാകത്താനം: സ്ളീബാദാസ സമൂഹത്തിന്റെ 65—ാം വാർഷികം സെപ്ററംബർ 14 ന് വാകത്താനം വള്ളിക്കാട്ട് ദയറായിൽ പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. സാധുക്കൾക്കുവേണ്ടി അഹോരാത്രം അദ്ധ്വാനിച്ച സമൂഹസ്ഥാപകൻ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ത്യാഗസുരഭിലമായ ജീവിതത്തെ പ. ബാവ അനുസ്മരിച്ചു.

സമൂഹാദ്ധ്യക്ഷൻ പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷതവഹിച്ചു. ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, തെയോഫോറസ് റമ്പാൻ, സി. വി. ജോർജ് കോർ എപ്പിസ്ക്കോപ്പാ, ചാക്കോ കരിമ്പിൽ എന്നിവർ പ്രസംഗിച്ചു. സമൂഹം ജനറൽ സെക്രട്ടറി ടി. പി. പീലിപ്പോസ് കോർ എപ്പിസ്ക്കോപ്പാ റിപ്പോർട്ട് അവതരിപ്പിച്ചു. വള്ളിക്കാട്ട് ദയറാ മാനേജർ ഫാ. സഖറിയ പേരങ്ങാട്ട് സ്വാഗതവും, ഫാ. സാമുവേൽ നന്ദിയും പറഞ്ഞു.

## യുവജനപ്രസ്ഥാന വാരാഘോഷം

കുന്നംകുളം:

ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ വാരാഘോഷം മരത്തംകോട് സെ. ഗ്രീഗോറിയോസ് ഇടവകയിലെ മരത്തംകോട് യൂണിററിലും, രണ്ടാമത്തെ യൂണിററായ ചിറമണേയോട് ചാപ്പൽ യൂണിററിലും വിവിധ പരിപാടികളോടുകൂടി നടത്തി. ഭദ്രാസനസെക്രട്ടറി ശ്രീ സി. വി. ഉക്രുക്കുട്ടി 10–9-89 ഞായറാഴ്ച വി. കുർബാനയ്ക്കുശേഷംപതാക ഉയർത്തികൊണ്ട് ഉൽഘാടനം നിർവഹിച്ചു. ക്ളാസുകൾ, ഭവനസന്ദർശനം, ധ്യാനപ്രസംഗം, ക്വിസ്മത്സരം, കലാകായിക മത്സരങ്ങൾ എന്നിവ നടത്തപ്പെട്ടു.

[illegible]വകയാർ: ഈ ഡിസ്ട്രിക്ടിലെ യുവജനവാരം സെ. 10 മുതൽ 17 വരെ ആഘോഷിച്ചു. 10—ാം തീയതി വി. കുർബാനയെ തുടർന്ന് അട്ടച്ചാക്കൽ മാർ പീലക്സീനോസ് പള്ളിയിൽ ചേർന്ന സമ്മേളനത്തിൽ ഫാ. പി. കെ. വർഗ്ഗീസ് അദ്ധ്യക്ഷത വഹിച്ചു. ഭദ്രാസന സെക്രട്ടറി ആഘോഷങ്ങൾ ഉൽഘാടനം ചെയ്തു. ഡിസ്ട്രിക്ട്രിലെ ദേവാലയങ്ങളിൽ അന്നേദിവസം പതാകകൾ ഉയർത്തി തുടർന്നുള്ള ദിവസങ്ങളിൽ ഭവനസന്ദർശനം, ശ്രമദാനം മുതലായവ നടത്തപ്പെട്ടു. 17—ാം തീയതി ഉച്ചകഴിഞ്ഞ് വകയാർ പള്ളിയിൽ നടത്തപ്പെട്ട സമാപനസമ്മേളനത്തിൽ പീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി ആദ്ധ്യക്ഷ്യം വഹിച്ചു. ഫാ. ദാനിയേൽ എൻ. വർഗീസ്, ഫാ. ഏലിയാസ് കോശി, പ്രൊ. വർഗീസ് പടിയറ, എ. ജി. ജോൺ, ഡീ. ഒ. പി. വർഗീസ്, മാത്യു കുളത്തുങ്കൽ, ജോസഫ് ജോർജ് എന്നിവർ പ്രസംഗിച്ചു.

കേളകം: യുവജനപ്രസ്ഥാനം കേളകം യൂണിററ് സെപ്തംബർ 10മുതൽ 17 വരെ യുവജനവാരം ആഘോഷിച്ചു. 10-ാംതീയതി പതാക ഉയർത്തിക്കൊണ്ട് യൂണിററ് പ്രസിഡൻറ് ഫാ. സ്ററീഫൻ കളീക്കൽ പരിപാടികൾ ഉൽഘാടനം ചെയ്തു. തുടർന്നുള്ള ദിവസങ്ങളിൽ യൂണിററംഗങ്ങൾ ഇടവകയിലെ എല്ലാ ഭവനങ്ങളും സന്ദർശിച്ചു. പള്ളിയും പരിസരങ്ങളും വൃത്തിയാക്കുകയും അലങ്കരിക്കുകയും ചെയ്തു.

17-ാം തീയതി 70-തിൽപരം യുവാക്കൾ കുമ്പസാരം നടത്തി വി. കുർബാന അനുഭവിച്ചു. തുടർന്നു നടന്ന സമാപന സമ്മേളനം ഇടവക വികാരി അച്ചൻ ഉൽഘാടനം ചെയ്തു. ഇ. എം. കുര്യൻ,

മാത്തൻ മാസ്ററർ. വി. പി. ഏലിയാസ ,എം.കെ. ബാബു, എ. എം. ജോസഫ് എന്നിവർ പ്രസംഗിച്ചു. സെക്രട്ടറി വി. പി ജോസഫ് സ്വാഗതവും വിൽസൻ മാസ്ററർ നന്ദിയും പറഞ്ഞു.

## ഏകദിനക്യാമ്പ്

ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ 1989 ലെ വാരാഘോഷത്തോടനുബന്ധിച്ച് ചെങ്ങന്നൂർ ഭദ്രാസനം ഇടവങ്കാട് ഡിസ്ട്രിക്ട് യുവജന ശാഖായൂണിററുകളുടെ ഏകദിന ക്യാമ്പ് സെ. 16–ാംതീയതി ഇടവങ്കാട് പള്ളിയിൽ നടത്തപ്പെട്ടു. രാവിലെ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി വി. കുർബാന അർപ്പിച്ചു. തുടർന്നു ഫാ. കെ. എൽ. മാത്യു വൈദ്യൻ 'ഞങ്ങൾക്ക് ആവശ്യമുള്ള ആഹാരം ഇന്ന് ഞങ്ങൾക്ക് തരേണമേ' എന്ന വിഷയവും ശ്രീ. ഏബ്രഹാം സഖറിയ ചെമ്പകമഠം മലങ്കര സഭാചരിത്രം ആധുനിക ഘട്ടം' എന്ന വിഷയവും ആസ്പദമാക്കി ക്ലാസുകൾ എടുത്തു. ഉച്ചയ്ക്കുശേഷം തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ ഏബ്രഹാം സഖറിയ ചെമ്പകമഠം ഭദ്രാസന യുവജനപ്രസ്ഥാന സെക്രട്ടറി പി. ജെ. മാത്യു ഡിസ്ട്രിക്ട് പ്രതിനിധി സാബു തോമസ് എന്നിവർ പ്രസംഗിച്ചു. നിരണം രാജന്റെ നേതൃത്വത്തിൽ ഗാനപരിശീലനം നടത്തി. ഇടവകവികാരി ഫാ. കെ. എസ് സാമുവേൽ സ്വാഗതവും ഡിസ്ട്രിക്ട് സെക്രട്ടറി കമാൻഡർ കെ. ജി. തോമസ് കൃതജ്ഞതയും പറഞ്ഞു.

## 'ക്രൈസ്തവ ദൗത്യ'ത്തെക്കുറിച്ച് നടന്ന ലോകസമ്മേളനം

'തിരുവിഷ്ടം നടക്കട്ടെ' എന്ന വിഷയത്തെ ആസ്പദമാക്കി ക്രൈസ്തവദൗത്യത്തെക്കുറിച്ച് അമേരിക്കയിലെ ടെക്സാസിൽ നടന്ന ലോകസമ്മേളനം പലതുകൊണ്ടും ശ്രദ്ധേയമായിരുന്നു. 1910 മുതൽ നടക്കുന്ന അന്തർദ്ദേശീയ മിഷനറി സമ്മേളനങ്ങളുടെ നിരയിൽ നിർണ്ണായകമായ സമ്മേളനമായിരുന്നു മെയ് 22 മുതൽ ജൂൺ 1 വരെ നടന്ന പ്രസ്തുത സമ്മേളനം. മിഷനറി സമ്മേളനങ്ങളുടെ ചരിത്രത്തിലെ ഏററവും വിപുലവും പരമാവധി പ്രാതിനിധ്യമുള്ളതുമായിരുന്നു ഇത്. 112 രാജ്യങ്ങളിൽ നിന്നായി പ്രധാനപ്പെട്ട 19–ഓളം സഭാവിഭാഗങ്ങളെ പ്രതിനിധീകരിച്ച് 740 പ്രതിനിധികൾ പങ്കെടുത്തു. സുവിശേഷപ്രസംഗത്തിന്റെയും ആത്മീയഉണർവിന്റെയും ദൗത്യത്തോടുകൂടിത്തന്നെ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നടക്കുന്ന നീതിക്കുവേണ്ടിയുള്ള സമരങ്ങളിൽ പങ്കാളികളാകാനുള്ള പ്രതിജ്ഞയും പ്രഖ്യാപനവും ആയിരുന്നു ഈ സമ്മേളനത്തിന്റെ പ്രത്യേകത. മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധികളായി ഫിലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്ക്കോപ്പായും ഫാ. ഓ. തോമസും പങ്കെടുത്തു.

## മിഷനെക്കുറിച്ചുള്ള എക്യുമെനിക്കൽ സെമിനാർ

നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ ആഭിമുഖ്യത്തിൽ മംഗലാപുരത്ത് ജൂൺ 6 മുതൽ 9 വരെ നടന്ന എക്യുമെനിക്കൽ സെമിനാർ ഭാരത സഭകൾക്ക് ആധുനിക കാലഘട്ടത്തിൽ അവശ്യം വേണ്ടിയിരിക്കുന്ന മിഷൻ ഊന്നലുകൾക്കൊരു രൂപരേഖയുണ്ടാക്കി. ഭാരതത്തിന്റെ ബഹുത്വാത്മക മതപാരമ്പര്യത്തെയും വ്യത്യസ്ത സ്വഭാവാധാർത്ഥ്യത്തിന്റെയും ഉള്ളിൽനിന്നുകൊണ്ട് മിഷന്റെ വെളിച്ചം പകരുവാൻ സാധിക്കും, സാധിക്കണം. അടിസ്ഥാന സഭാസമൂഹങ്ങളുടെ അനുഭവം വീണ്ടെടുത്തുകൊണ്ട് എക്യുമെനിക്കൽ മേഖലയിൽ മിഷൻ നിർവ്വഹിക്കുവാൻ സഭകൾക്കു സാധിക്കേണ്ടിയിരിക്കുന്നു. ചൂഷണത്തിന്റെയും മർദ്ദനത്തിന്റെയും സാഹചര്യങ്ങളിൽ സഭകൾക്ക് ഒരു നിലപാടെടുക്കുവാൻ കഴിയും. അതിനുവേണ്ടിയുള്ള ബോധവത്ക്കരണത്തിന് സഭാനേതൃത്വവും നേതൃത്വ പരിശീലനവും ശ്രദ്ധിക്കണം എന്നാണ് സെമിനാറിന്റെ പ്രധാന നിർദ്ദേശം.

## 'ഇംഗ്ലീഷ് ബൈബിൾ സൗജന്യം'

ഒരു ഇംഗ്ലീഷ് ബൈബിൾ വാങ്ങുവാൻ സാമ്പത്തികശേഷിയില്ലാത്ത, യേശുക്രിസ്തുവിൽ വീണ്ടും ജനനം പ്രാപിച്ച സഭാവിശ്വാസികൾ പുരോഹിതന്റെ ശുപാർശയോടുകൂടി 2രൂ. 60 പൈസയുടെ പോസ്റ്റേജ് സ്ററാമ്പു സഹിതം ഉടനെ എഴുതുക.

Bro. Jose, A.V., Gospel For Kerala
P.O. Box No. 202, Quilon- 691001.

## യാച്ചാരം ബാലഗ്രാം

ഹൈദ്രബാദിനടുത്ത് യാച്ചാരം ഗ്രാമത്തിൽ പ്രവർത്തിച്ചുവരുന്ന സെ. ഗ്രീഗോറിയോസ് ബാലഗ്രാമിന്റെ വാർഷിക പൊതുയോഗം മാവേലിക്കര സെ. പോൾസ് സുവിശേഷാലയത്തിൽ കൂടി 1988–89 ലെ ഓഡിററുചെയ്ത കണക്കുകൾ പാസാക്കി.

പ്രസിഡന്റ് ഗീവർഗീസ് മാർ ഒസ്താത്യോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വൈസ് പ്രസിഡന്റ് സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും ബഹുഭൂരിപക്ഷം അംഗങ്ങളും ഹാജരായിരുന്നു. ഡയറക്ടർ ഫാ. കെ. ഐ. ഫിലിപ്പ് റിപ്പോർട്ടും ട്രഷറർ എ. ററി. മാത്യു കണക്കുകളും അവതരിപ്പിച്ചു. കുഷ്ഠരോഗികളുടെ രോഗം ബാധിച്ചിട്ടില്ലാത്ത കുട്ടികളുടെ സംരക്ഷണ ചുമതലയെടുത്തിട്ടുള്ള ബാലഗ്രാമിൽ സൗകര്യങ്ങൾ വർദ്ധിപ്പി

ക്കുന്നതിനും കൂടുതൽ കുട്ടികളെ എടുക്കുന്നതിനും അവർക്കാവശ്യമായ വിദ്യാഭ്യാസം കൊടുക്കുന്നതിനും ആവശ്യമായതു ചെയ്യുന്നതിന് ഡയറക്ടറെ ചുമതലപ്പെടുത്തി.

## അദ്ധ്യാപക പരിശീലന ക്ളാസ്

കോട്ടയം: കോട്ടയം, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളിലെ സണ്ടേസ്കൂൾ അദ്ധ്യാപകരുടെ പരിശീലന ക്ലാസ് കോട്ടയം ഡിസ്ട്രിക്ടിന്റെ ആഭിമുഖ്യത്തിൽ സെപ്റ്റംബർ 13, 14, 15 തീയതികളിൽ പഴയസെമിനാരിയിൽ നടത്തി. ഫാ. റവ. ജെ. ജോഷ്വാ, ഡോ. ഫാ. ജേക്കബ് കുര്യൻ, ഡോ. ഫാ. എം. എ. മത്തായി, ഡോ. ഫാ. ബേബി വറുഗീസ്, സി. എ. ഏബ്രഹാം, റവ. വി. കുര്യൻ എന്നിവർ ക്ലാസുകൾക്ക് നേതൃത്വം നൽകി.

കൗൺസിലംഗങ്ങളുടെയും ക്ലാസിൽ സംബന്ധിച്ചവരുടെയും ധ്യാനയോഗത്തിന് ഫാ. എം. എ. മത്തായി നേതൃത്വം നൽകി.

15–ാം തീയതി 3 മണിക്ക് നടന്ന സമാപന സമ്മേളനത്തിൽ ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. സി. വി. ജോർജ് കോറെപ്പിസ്കോപ്പാ, ചെറിയാൻ ആൻഡ്രൂസ്, ജോൺ മാത്യു എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി.

ഭദ്രാസനാടിസ്ഥാനത്തിലെമൽസരപ്പരീക്ഷയിലും സഹപാഠ്യമത്സരങ്ങളിലും വിജയികളായ കുട്ടികൾക്ക് അഭിവന്ദ്യ തിരുമേനി നൽകുന്ന കാഷ് അവാർഡും കോട്ടയം സെൻട്രൽ ഭദ്രാസന വിജയികൾക്ക് സമ്മാനങ്ങളും നൽകുകയുണ്ടായി.

ജൂബിലി സ്മാരകമന്ദിരം പണിയുടെ ആവശ്യത്തിലേക്കുള്ള കൂപ്പൺ വിതരണവും സമ്മേളനത്തിൽവച്ച് നടത്തി.

കോട്ടയം ഡിസ്ട്രിക്ട് ഇൻസ്പെക്ടർ ജോൺ ചെറിയാൻ സ്വാഗതവും ഭദ്രാസന ഡയറക്ടർ റവ. റവ. ചാക്കോ കൃതജ്ഞതയും പറഞ്ഞു. 112 അദ്ധ്യാപകർ ക്ലാസിൽ സംബന്ധിച്ചു.

കോന്നി: തുമ്പമൺ ഭദ്രാസനത്തിലെ സൺഡേസ്കൂൾ അദ്ധ്യാപകരുടെപരിശീലനക്ലാസ് സെപ്റ്റംബർ 15 മുതൽ 17 വരെ കോന്നി സെ. ജോർജ് പള്ളിയിൽവച്ചു നടത്തി. 15–ാം തീയതി ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ ക്യാമ്പ് ഉത്ഘാടനം ചെയ്തു. ഫാ. തോമസ് ജോൺസൺ പ്രസംഗിച്ചു. തുടർന്നുള്ള ദിവസങ്ങളിൽ ഫാ. ജോർജ് ഓലിക്കൽ, ഫാ. ജേക്കബ് ചെറിയാൻ, ഫാ. മത്തായി OIC, ഫാ. പൗലൂസ് OIC, റവ. എം. ശമുവേൽ, പ്രൊ. കെ. സി. മാണി എന്നിവർ ക്ലാസുകൾ എടുത്തു. റവ. ജോർജുകുട്ടി ഗാനപരിശീലനത്തിനു നേതൃത്വം നൽകി. 17–ാം തീയതി ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. തുടർന്ന് ചർച്ചാസമ്മേളനവും സമാപനസമ്മേളനവും നടത്തപ്പെട്ടു. ഫാ. കെ. റവ. മാത്യൂസ്, പ്രൊ. ശമുവേൽ ചന്ദനപ്പള്ളി, റവ. ജി. ജോർജ് എന്നിവർ പ്രസംഗിച്ചു. മുൻ സൺഡേസ്കൂൾ ഡയറക്ടർ പി. റവ. പത്രോസിന് യോഗം സമുചിതമായ യാത്രയയപ്പു നൽകി.

## കശ്ശീശാപട്ടം നൽകി

വാകത്താനം: കരിപ്പാൽ കുര്യൻ തോമസ് ശെമ്മാശ്ശന് പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് സെപ്റ്റംബർ 30–ാം തീയതി ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തോടുകൂടി വള്ളിക്കാട്ടു ദയറാ ചാപ്പലിൽവച്ച് കശ്ശീശാ പട്ടം നൽകി. ശെമ്മാശ്ശൻ ഏതാനും വർഷങ്ങളായി പ. ബാവാ തിരുമനസ്സിലെ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചുവരികയായിരുന്നു.

## അഡൈ്വസറി ബോർഡ്

മലങ്കരസഭാ മാസികയുടെ അഡൈ്വസറി ബോർഡ് മെമ്പറന്മാരായി വെരി. റവ. പി. സി. യോഹന്നാൻ റമ്പാൻ പാമ്പാടി, ഫാ. ഈ. കെ. ജോർജ് ഇഞ്ചക്കാട്ട്, ഫാ. ജോൺ തോമസ് സ്ററുഡൻ്സ് സെൻറർ, ഫാ. പി. വി. ജോൺ ചെങ്ങന്നൂർ, ഫാ. ജോർജ് പി. ഏബ്രഹാം മല്ലപ്പള്ളി, ഡീക്കൻ സണ്ണി ചാക്കോ, അഡ്വ. പി. സി. മാത്യു, സി. വി. ഉക്രുക്കുട്ടി കുന്നംകുളം, വി. വർഗീസ് ആയൂർ, കെ. ഐ. ചെറിയാൻ കുണ്ടറ, എം. എസ്. ജോസഫ്, മറിയാമ്മ ഏലിയാസ് ഇടുക്കി, പ്രൊ. റവ. ജെ. മാത്യു ചെങ്ങന്നൂർ, ഷാജി മാത്തിലേത്ത് കുന്നന്താനം, ജയിംസ് ഓമല്ലൂർ, മാത്യു വർഗീസ് പരുമല, ജേക്കബ് കുര്യൻ ഓണാട്ട്, ജേക്കബ് ഈപ്പൻ പുതുപ്പള്ളി, ജോൺ തോമസ് കരിങ്ങാട്ടിൽ, റവ. എം. മാത്യു മനോരമ, കെ. എം. മാത്യു തിരുവല്ലാ, എം. എ. ജേക്കബ് കുന്നന്താനം എന്നിവരെ നിയമിച്ചിരിക്കുന്നു.

## ജൂബിലി സ്മാരക ഉപന്യാസ മൽസരം

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 25–ാം ചരമവാർഷികത്തോടനുബന്ധിച്ച് കോളജ് സ്ക്കൂൾ കുട്ടികളുടെ കേന്ദ്രതലത്തിലുള്ള ഉപന്യാസ മൽസരം 1989 ഒക്ടോബർ 28–ാം തീയതി ശനിയാഴ്ച രാവിലെ 11 മണിക്ക് കോട്ടയം ബസേലിയോസ് കോളജിൽ വച്ച് നടത്തുന്നതാണ്. ഭദ്രാസനതലത്തിൽ വിജയികളായവർ ഭദ്രാസന സെക്രട്ടറിമാരുടെ കത്തു സഹിതം മൽസര ദിവസം രാവിലെ 10.30 ന് കോട്ടയം ബസേലിയോസ് കോളജിൽ പേര് രജിസ്ററർ ചെയ്ത് മൽസരത്തിൽ പങ്കെടുക്കേണ്ടതാണെന്ന് ജോയിൻറ് കൺവീനർ സഭാ ട്രസ്ററി പി. സി. ഏബ്രഹാം അറിയിക്കുന്നു.

# അമേരിക്കൻ വാർത്തകൾ

## ആർച്ച് ബിഷപ്പ് ടിറാൻ കാലംചെയ്തു

ന്യൂയോർക്ക്:

അർമീനിയൻ ഓർത്തഡോക്സ് സഭയുടെ മുൻ ആർച്ചു ബിഷപ്പായിരുന്ന ടിറാൻ നർസോയാൻ ഇവിടെ കാലംചെയ്തു. അദ്ദേഹത്തിന്റെ കബറടക്കം, ടർക്കിയിലെ അർമീനിയൻ പാത്രിയർക്കീസ് ഷനോർക്ക് കലോസ്ററയാന്റെ പ്രധാന കാർമ്മികത്വത്തിലും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും എത്തിയിരുന്ന മെത്രാപ്പോലീത്തന്മാരുടെയും വൈദികരുടെയും സാന്നിധ്യത്തിലും കഴിഞ്ഞ സെപ്ററംബർ 9–ാം തീയതി ശനിയാഴ്ച അർമീനിയൻ കത്തീഡ്രലിൽ നടത്തി.

പത്തു വർഷക്കാലത്തെ ഭരണത്തിനിടയിൽ ചിതറിക്കിടന്നിരുന്ന അർമീനിയൻ ഇടവകകളെ സംയോജിപ്പിച്ചുകൊണ്ട് ഭദ്രാസനത്തെ വളരെയധികം പുരോഗമിപ്പിക്കുന്നതിൽ അദ്ദേഹം വമ്പിച്ച വിജയം കൈവരുത്തി. ഒരു വേദശാസ്ത്രപണ്ഡിതനും ഭരണതന്ത്രജ്ഞനും സർവ്വോപരി ഉത്തമനായ ഇടയനുമായിരുന്ന അദ്ദേഹം നിരവധി പുസ്തകങ്ങൾ രചിച്ചിട്ടുണ്ട്. കാലംചെയ്യുമ്പോൾ അദ്ദേഹത്തിന് 85 വയസ്സ് പ്രായമുണ്ടായിരുന്നു. അമേരിക്കയിലെ ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ സഹകരിച്ച് പ്രവർത്തിക്കുന്നതിൽ അദ്ദേഹം എപ്പോഴും ഉൽസുകനായിരുന്നു.

## പാത്രിയർക്കീസ് പോപ്പ് ഷിനൂഡാ III–ാമൻ അമേരിക്കയിൽ

കോപ്ററിക്ക് ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസായ പോപ്പ് ഷിനൂസാ മൂന്നാമൻ അമേരിക്കയിൽ സന്ദർശനം നടത്തിക്കൊണ്ടിരിക്കുന്നു. വിവിധ സ്ഥലങ്ങളിൽ കോപ്ററിക്ക് ഇടവകകളും മററ് ഓറിയന്റൽ ഓർത്തഡോക്സ് ഇടവകകളും ചേർന്ന് അദ്ദേഹത്തിന് വമ്പിച്ച സ്വീകരണമാണ് നൽകുന്നത്.

സെപ്ററംബർ 10–ാം തീയതി ഞായറാഴ്ച ന്യൂജേഴ്സിയിലെ സെ. ജോർജ്സ് കോപ്ററിക്ക് ഇടവകയോടു ചേർന്ന് ആരംഭിക്കുന്ന അമേരിക്കയിലെ ആദ്യത്തെ കോപ്ററിക്ക് സെമിനാരിയുടെ ഉത്ഘാടനം അദ്ദേഹം നിർവ്വഹിച്ചു.

സെപ്ററംബർ 21–ാംനു വ്യാഴാഴ്ച അർമീനിയൻ കത്തീഡ്രലിൽ വച്ച് അമേരിക്കയിലെ അഞ്ച് ഓറിയന്റൽ ഓർത്തഡോക്സ് സഭകളും ചേർന്ന് അദ്ദേഹത്തിന് ഒരു വമ്പിച്ച സ്വീകരണം നൽകി.

## ക്വിസ് വിജയികൾ



കെ. എം. തോമസ്

മലങ്കരസഭാ മാസികയുടെ എഡിററായി ദീർഘകാലം സേവനം അനുഷ്ഠിച്ചിരുന്ന നെടുമാവ് ററി.വി. ജോർജ് അച്ചന്റെ സ്മാരകമായി ഏർപ്പെടുത്തിയിട്ടുള്ള ഫാ. ററി. വി. ജോർജ് എൻഡോവ്മെൻറിനുവേണ്ടി മലങ്കരസഭാ മാസികയുടെ ആഭിമുഖ്യത്തിൽ അഖിലമലങ്കരാടിസ്ഥാനത്തിൽ സെപ്ററംബർ 11–ാം തീയതി നടത്തിയ ക്വിസ് മത്സരത്തിൽ കൂരോപ്പട ഇടവകയിൽ കളരിക്കൽ കെ. എം. തോമസ് ഒന്നാം സ്ഥാനവും മൈലപ്ര മാർ കുറിയാക്കോസ് ആശ്രമാംഗം എം. ഡി. വർഗീസ് രണ്ടാം സ്ഥാനവും നേടി.

ക്വിസ് മത്സരങ്ങൾക്ക് റവ. ഡീക്കൻ എം. സി. ചെറിയാൻ നേതൃത്വം നൽകി.



എം. സി. വർഗീസ്

---

## ഓ. വി. ബി. എസ്.–1990

Theme: "Follow me" (എന്നെ അനുഗമിപ്പീൻ)

1990–ലെ ഓ. വി. ബി.എസിലേക്കുള്ള തീം വി. മർക്കോസിന്റെ സുവിശേഷം ഒന്നാം അദ്ധ്യായം 17–ാം വാക്യം ('എന്നെ അനുഗമിപ്പീൻ') തെരഞ്ഞെടുത്തിരിക്കുന്നു.

അടുത്ത വർഷത്തേക്കുള്ള ഓ. വി. ബി.എസ്. പാട്ടുപുസ്തകം തയ്യാറാക്കുന്നതിന് ഗാനരചനയിൽ പരിചയം നേടിയിട്ടുള്ളവരുടെ സേവനം ക്ഷണിച്ചുകൊള്ളുന്നു. ഗാനങ്ങൾ ചെറുതും സംഗീതാത്മകവും കുട്ടികൾക്ക് പഠിക്കുന്നതിന് രസപ്രദവും ലളിതവും ആയിരിക്കണം. പതിവുപോലെ ആക്ഷൻ സോംഗ്സ്, മാർച്ചിംഗ് സോംഗ്സ്, പ്രേയർ സോംഗ്സ് എന്നിവ തയ്യാറാക്കി ട്യൂൺ ചെയ്ത് കാസററുസഹിതം OVBS സെക്രട്ടറി, ദേവലോകം, കോട്ടയം—38 എന്ന വിലാസത്തിൽ 1989 നവംബർ 30–നു മുമ്പ് കിട്ടത്തക്കവണ്ണം അയച്ചുതരേണ്ടതാണ്. തെരഞ്ഞെടുക്കപ്പെടുന്ന ഗാനങ്ങൾക്ക് പാരിതോഷികം നൽകുന്നതായിരിക്കും,

കൂടുതൽ വിവരങ്ങൾക്ക് OVBS സെക്രട്ടറി ശ്രീ. ററി. വി. കുര്യനുമായി ബന്ധപ്പെടുക.

## ബാലസമാജം വാർഷികം

ഓർത്തഡോക്സ്സഭാ ബാലസമാജം കൊല്ലം ഭദ്രാസന വാർഷിക കോൺഫറൻസ് ഓഗസ്ററ് 23–ാം തീയതി കൊല്ലം സെൻറ് തോമസ് കത്തീഡ്രലിൽ വച്ച് നടത്തി. മാത്യൂസ് മാർ എപ്പിപ്പാനിയോസ് എപ്പിസ്കോപ്പാ രാവിലെ വിശുദ്ധ കുർബാനയർപ്പിച്ചു. തുടർന്ന് അഭിവന്ദ്യ തിരുമനസുകൊണ്ട് വാർഷിക കോൺഫറൻസ് ഉത്ഘാടനം ചെയ്തു.

ഫാ. കെ. എൽ. മാത്യു വൈദ്യൻ ബൈബിൾ ക്ളാസെടുത്തു. ഫാ. ശമുവേൽ ജോൺ, ശ്രീമതി ലില്ലിക്കുട്ടി എന്നിവർ ഗീതങ്ങൾ പഠിപ്പിച്ചു. ഫാ. ജോർജ് ചെറിയാൻ, ഫാ. ജോസഫ് ശമുവേൽ ശ്രീ ഗീവറുഗീസ് ററി. പന്തപ്ളാവ് എന്നിവർ ചർച്ചകൾ നയിച്ചു. പ്രസ്ഥാന അഖില മലങ്കര വൈസ്പ്രസിഡൻറ് ഫാ.വി.എം. മത്തായിവിലനിലത്തിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന സമാപന സമ്മേളനം ഫാ. സി. വി. ജോൺ ഉത്ഘാടനം ചെയ്തു. ഭദ്രാസന ജനറൽ സെക്രട്ടറി ഫാ. ജോസഫ് ശമുവേൽ വാർഷിക റിപ്പോർട്ട് അവതരിപ്പിച്ചു.

സമ്മേളനത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്താതിരുമനസിലെ സന്ദേശം ശ്രീ. മാത്യു ഫിലിപ്പ് വായിച്ചു.ഫാ. ഡബ്ള്യൂ എം.ചെറിയാൻ,ഫാ. സി. സി.ജോൺ, ശ്രീ.സി.വി.രാജു എന്നിവർ ആശംസാ പ്രസംഗം നടത്തി. ഭദ്രാസന കലാമത്സരങ്ങളിൽ വിജയികളായവർക്ക് സർട്ടിഫിക്കററുകളും, സമ്മാനങ്ങളും നൽകി വിവിധ യൂണിററുകളിൽ നിന്നുമായി ഇരുനൂറിൽപ്പരം പ്രതിനിധികൾ കോൺഫറൻസിൽ പങ്കെടുത്തു. ഗീവർഗീസ് ററി. പന്തപ്ളാവ് സ്വാഗതവും ജോജി ഫിലിപ്പ് കൃതജ്ഞതയും പറഞ്ഞു.

(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപീഠം

16:13–23, മർക്കോ. 8:27–33). കൈസര്യ്യാ ഫിലിപ്പിയിൽവച്ച്, ജനങ്ങൾ തന്നെക്കുറിച്ച് താൻ ആരെന്നു പറയുന്നുവെന്ന് യേശു ചോദിച്ചു. അതിന്റെ ഉത്തരം കേട്ടിട്ട്, 'നിങ്ങൾ എന്നെ ആരെന്നു പറയുന്നു' എന്ന് ശിഷ്യന്മാരോട് ചോദിക്കുന്നു. യേശു യഹൂദരക്ഷകനായ ക്രിസ്തു തന്നെയാണ് എന്ന് ശിഷ്യന്മാരുടെ പ്രതിനിധിയായി പത്രോസ് ഉത്തരം നൽകുന്നു.

സഭയുടെ ശുദ്ധീകരണമെന്നുപറഞ്ഞാൽ, വ്യക്തികളുടെയും, കുടുംബങ്ങളുടെയും ശുദ്ധീകരണമാണ്. അതു സാധിക്കണമെങ്കിൽ യേശു ആരാണ് എന്ന അറിവുണ്ടാകണം. ബുദ്ധിപരമായ ഒരറിവല്ല, പ്രത്യുത അനുഭവത്തിലധിഷ്ഠിതമായ അറിവാണു വേണ്ടത്. യേശുവിനെ സ്നേഹിക്കുന്നതിൽ കൂടിയേ അവനുമായുള്ള അനുഭവത്തിലേക്ക് വരാനൊക്കൂ എന്ന ദൂതാണ് പ്രഭാതത്തിന്റെ ഏവൻഗേലിയോൻ (യോഹ. 21:15–22) നൽകുന്നത്.

## നവംബർ 12. ഹൂദോസീത്തോ

'കൂദോശീത്തോ' സഭയുടെ ശുദ്ധീകരണമാണെങ്കിൽ, 'ഹൂദോസീത്തോ' സഭയുടെ പ്രതിഷ്ഠയുടെയും പുതുക്കത്തിന്റെയും പെരുന്നാളാണ്. കൂദോശീത്തോയുടെ പ്രധാന സന്ദേശം, ക്രിസ്തു ആരെന്നുള്ള അറിവാണെങ്കിൽ, ഹൂദോസീത്തോയുടെ പ്രധാന സന്ദേശം ക്രിസ്തുവിന്റെ അധികാരത്തിനുമുമ്പിലുള്ള സമർപ്പണമാണ്. വി. കുർബാനയുടെ ഏവൻഗേലിയോനിൽ യഹൂദപ്രമാണിമാർ യേശുവിന്റെ അധികാരത്തെ ചോദ്യം ചെയ്തുകൊണ്ട്, 'എന്തധികാരംകൊണ്ട് ഇപ്രകാരം പ്രവർത്തിക്കുന്നു' എന്ന് അന്വേഷിക്കുന്നു. പ്രഭാത ഏവൻഗേലിയോനും ഇതിന്റെ മറ്റൊരു വിവരണമാണ്. യേശുവിന്റെ വാക്കുകൾ പരോക്ഷമായിട്ട് 'ദൈവം നൽകിയിരിക്കുന്ന അധികാരത്താൽ' എന്ന ഉത്തരം നൽകുന്നു. ദൈവികമായ അധികാരത്തിന് വിധേയപ്പെടുന്നതിന്റെ ഉത്തമമായ ഉദാഹരണമാണ് വിധവയുടെ ചില്ലിക്കാശിനെ സംബന്ധിച്ച് സന്ധ്യയുടെ ഏവൻഗേലിയോൻ പരാമർശിക്കുന്നത്. സാമ്പത്തികമായ സാദ്ധ്യതകളല്ല പരിമിതികളിലും പരിപൂർണ്ണമായ വിധേയത്വം ആണ് പ്രധാനമായിരിക്കുന്നത്.

യേശുക്രിസ്തു തന്റെ അധികാരം പ്രായോഗികമാക്കിയത് മററുള്ളവർക്കുവേണ്ടിയുള്ള ത്യാഗനിർഭരമായ സേവനത്തിലാണ്. സഭയുടെ അധികാരം എന്നും സേവനത്തിനുവേണ്ടിയുള്ള സന്നദ്ധതയിലാണ് വ്യക്തമാകേണ്ടത്.

-o-

## ഫാ. ഫിലിപ്പ് മാത്യു



മുത്തൂർ തൈപ്പറമ്പിൽ ഫാ. ഫിലിപ്പ് മാത്യുവിന് (രജീ അച്ചൻ) പുതിയനിയമത്തിൽ ഗവേഷണം നടത്തി ഡോക്ടറേറ്റു ബിരുദം സമ്പാദിക്കുന്നതിനായി പശ്ചിമ ജർമ്മനിയിലെ Erlangen യൂണിവേഴ്സിററിയിൽനിന്ന് സ്കോളർഷിപ്പു ലഭിച്ചിരിക്കുന്നു. ബ. അച്ചൻ ഈ സെപ്ററംബർ അവസാനം ജർമ്മനിയിലേക്കു പോയി.

## സൺഡേസ്കൂൾ ജൂബിലി കൂപ്പൺ ഉത്ഘാടനംചെയ്തു

ഓർത്തഡോക്സ് സൺഡേസ്കൂൾ ജൂബിലി സ്മാരകമായി പണികഴിപ്പിക്കുന്ന സൺഡേസ്കൂൾ കേന്ദ്ര ഓഫീസ് കെട്ടിടത്തിന്റെ രണ്ടാം നില പണിയുടെ ധനശേഖരണാർത്ഥം ഏർപ്പെടുത്തിയിട്ടുള്ള കൂപ്പൺ ഉ..ഘാടനം പ. കാതോലിക്കാബാവാ തിരുമേനി സമുദായട്രസ്ററി മി. പി.സി. ഏബ്രഹാമിന് പ്രഥമ കൂപ്പൺ നൽകി ആയിരം രൂപാ സ്വീകരിച്ചുകൊണ്ട് കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽവച്ച് സെ. 10-ാം തീയതി വി. കുർബാനയ്ക്കുശേഷം നിർവഹിച്ചു. ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്കോപ്പാ സ്വാഗതം പറഞ്ഞു. ജൂബിലി ആഘോഷങ്ങളുടെ ജനറൽ കൺവീനർ ചെങ്ങന്നൂർ ഭദ്രാസന ഡയറക്ടർ മി. ജോൺ മാത്യു ഉത്ഘാടനത്തിന് പ. പ. ബാവായെ ക്ഷണിച്ചു. പ. ബാവാ ജൂബിലി ആഘോഷങ്ങൾക്ക് എല്ലാ മംഗളങ്ങളും നേർന്നുകൊണ്ടാണ് കൂപ്പൺ ഉത്ഘാടനം ചെയ്തത്. തുടർന്ന് ആയിരം രൂപാ നൽകി അടുത്ത കൂപ്പൺ പ. ബാവായിൽനിന്ന് വാകത്താനത്ത് ചിറത്തലാട്ട് മി. സി. എൻ. ജോർജ് വാങ്ങുകയുണ്ടായി.

-o-



# പരുമല പെരുന്നാൾ

പ. പരുമല തിരുമേനിയുടെ 87–ാം ഓർമ്മപ്പെരുന്നാൾ 1989 നവംബർ 1, 2 (ബുധൻ, വ്യാഴം) തീയതികളിൽ പ. പിതാവ് കബറടങ്ങിയിരിക്കുന്ന പരുമല സെമിനാരിയിൽ ഭക്തിപുരസരം കൊണ്ടാടുന്നതാണ്. പ. കാതോലിക്കാ ബാവാ തിരുമേനിയും, സഭയിലെ മററു മെത്രാപ്പോലീത്താ തിരുമേനിമാരും പെരുന്നാൾ ചടങ്ങുകളിൽ സംബന്ധിക്കും.

## 'മലങ്കരസഭ' ഓഫീസ്

പെരുന്നാളിനോടനുബന്ധിച്ച് 'മലങ്കരസഭാ' മാസികയുടെ ഓഫീസ് പതിവുപോലെ സെമിനാരിയോടു ചേർന്നു പ്രവർത്തിക്കുന്നതാണ്. മാസികയുടെ വരിസംഖ്യ അടയ്ക്കാനുള്ള വർക്കും, മാസികയിൽ ഉപകാരസ്മരണാ ബ്ലോക്കുകൾ പ്രസിദ്ധപ്പെടുത്തുവാൻ ആഗ്രഹിക്കുന്ന വർക്കും പ്രസ്തുത ഓഫീസിൽ പണമടയ്ക്കുന്നതിന് സൗകര്യമുണ്ടായിരിക്കും. മാസികയ്ക്ക് ഓരോരുത്തരും അടയ്ക്കാനുള്ള വരിസംഖ്യാ വിവരം പ്രത്യേകം നോട്ടീസ് മൂലം മാന്യവായനക്കാരെ അറിയിച്ചിട്ടുണ്ട്. ടി തുക പരുമല പെരുന്നാളിനു മുമ്പ് അയച്ചുതരികയോ, പെരുന്നാൾ ദിവസം ഓഫീസിൽ ഏല്പിക്കുകയോ ചെയ്യണമെന്ന് അഭ്യർത്ഥിക്കുന്നു. അല്ലാത്തപക്ഷം തുടർന്ന് മാസിക അയയ്ക്കുക പ്രയാസമായിരിക്കും. വരിസംഖ്യ അടയ്ക്കുമ്പോൾ ഇവിടെ നിന്നയച്ച നോട്ടീസോ, രജിസ്ററർ നമ്പരോ കൂടി കൊണ്ടുവന്നാൽ കൂടുതൽ സൗകര്യപ്രദമായിരിക്കും.

## ചരമരജതജൂബിലി സ്മരണിക



പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമനസിലെ ജീവചരിത്രം തിരുമനസിലെ നർമ്മോക്തികൾ, മദ്ധ്യസ്ഥതാസഹായങ്ങൾ, 102 കാളകളെ പൂട്ടി തയ്യാറാക്കിയ രഥത്തിൽ കററാണം ദേശക്കാർ ഉപകാരസ്മരണാർത്ഥം നൽകിയ സ്വീകരണഘോഷയാത്ര, രാജകൊട്ടാരത്തിൽ ലഭിച്ചുകൊണ്ടിരുന്ന രാജകീയ സ്വീകരണം മുതലായി 60 ലേഖനങ്ങളും കവിതകളും, ശെമ്മാശ്ശൻ, റമ്പാൻ, മെത്രാപ്പോലീത്താ, മലങ്കര മെത്രാൻ, കാതോലിക്കാ എന്നീ നിലകളിലുള്ള ചിത്രങ്ങളും സഭാപരമാദ്ധ്യക്ഷനായിരുന്ന 34 വർഷങ്ങൾക്കിടയിൽ നടന്ന സുപ്രധാനങ്ങളായ പല സംഭവങ്ങളുടെയും, സന്ദർശനങ്ങളുടെയും, കന്തീലാ, കബറടക്കം, അടിയന്തിരം, 25–ാം ചരമവാർഷികാഘോഷങ്ങൾ മുതലായവയുടെയുമായി 75 ചിത്രങ്ങൾ അടങ്ങിയതും നാലു കളറിൽ തിരുമേനിയുടെ ചിത്രത്തോടുകൂടിയ പുറംചട്ടയുള്ളതുമായ 320 പേജുകളുള്ള ഒരു വിശിഷ്ട ഗ്രന്ഥം.

**വില 20 രൂപാ.**

മലങ്കരസഭാ മാസിക വരിക്കാർക്ക് **15 രൂപാ** മാത്രം.

പരുമലപ്പെരുനാളിന് പരുമലെ ലഭിക്കുന്നതാണ്.

(മാസിക വരുത്തുന്നവർ രജിസ്ററർ നമ്പർ കാണിച്ചിരിക്കണം.)

കാതോലിക്കേററ് ഓഫീസ്
കോട്ടയം.

ഫാദർ ററി. ജി. സഖറിയാ
മാനേജർ, മലങ്കരസഭ

പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ
അഭയം പ്രാപിക്കുന്നു



Baby Abraham, Achiyamma Abraham,
John Abraham & Susan Abraham
Alleppey.

Licence No. 475 . 11th [illegible] 1946 . Registered No. KL KTM—38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM—686 038

For Favours Received



A firm Believer
Muscut.

Printed and published by Rev. Fr. T. G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam-38
Chief Editor: Rev. Dr. Jacob Kurian